# വിനയാന്വിതനായ മഹാഗുരു

**ശൈഖുനാ മൈത്ര അബ്ദുല്ല ഉസ്താദ് സ്മരണിക**

---

എം.എസ്.എ
അരീക്കോട് മജ്മഅ്

# പ്രസാധകം

പ്രമുഖ പണ്ഡിതനും അരീക്കോട് മജ്മഅ് സീനിയർ മുദരിസു മായിരുന്ന മൈത്ര അബ്ദുല്ല ബാഖവി ഉസ്താദിന്റെ ജീവിത ചരി ത്രത്തിന്റെ സംക്ഷിപ്ത രൂപമാണ് ഈ പുസ്തകം. ശൈഖുനയുടെ ജീവചരിത്രം ഹൃസ്വരൂപത്തിലെങ്കിലും പുറത്തിറക്കാൻ സാധിച്ചതിൽ ഞങ്ങൾ കൃതാർത്ഥരാണ്. ആരും, തന്നെ തിരിച്ചറിയരുതെന്ന് കരുതി എല്ലാം ഒളിപ്പിച്ചു വെച്ച് ജീവിച്ചു മറഞ്ഞ ഒരു മഹാത്മാവിനെ സമൂ ഹത്തിന് പരിചയപ്പെടുത്തൽ ശിഷ്യന്മാരായ ഞങ്ങളുടെ ബാധ്യത യാണെന്ന് ഞങ്ങൾ മനസ്സിലാക്കുന്നു. വരും തലമുറക്കു കൂടി ഉസ്താ ദിനെ മനസ്സിലാക്കാൻ ഈ കൃതി ഉപകാരപ്പെടും.

ഈ പുസ്തകം ഈ രൂപത്തിലായി തീരാൻ അത്യദ്ധ്വാനം ചെയ്ത സ്മരണിക സമിതിയുടെ പ്രവർത്തനങ്ങൾ നന്ദിയോടു കൂടി ഓർക്കുന്നു. വിവരങ്ങൾ നൽകി സഹകരിച്ച കാപ്പാട്ടെയും, ചെറുവ ണ്ണൂരിലേയും, പൂക്കോട്ടുചോലയിലെയും ശിഷ്യന്മാരെയും സ്നേഹ ജനങ്ങളെയും ഉസ്താദിന്റെ ബന്ധുക്കളെയും പ്രത്യേകം സ്മരിക്കു ന്നു. എല്ലാം നാഥൻ ഒരു സൽകർമ്മമായി സ്വീകരിക്കട്ടെ.

**ഡയറക്ടർ,**
**എം എസ് എ പബ്ലിക്കേഷൻ**

# ഉള്ളടക്കം

# അവതാരിക

മജ്മഇൽ മുത്വവ്വൽ ആരംഭിക്കാനുള്ള ചർച്ചകൾ നടക്കുന്ന സമയത്താണ് ഒരു പുതിയ ഉസ്താദിനെ കണ്ടെത്താൻ മാനേജ്മെന്റ് തീരുമാനിക്കുന്നത്. ചർച്ചകൾക്കിടയിൽ മൈത്ര അബ്ദുള്ള ഉസ്താദിന്റെ പേര് നിർദേശിക്കപ്പെട്ടപ്പോൾ പിന്നെ രണ്ടാമതൊന്ന് ആലോചിക്കാനുണ്ടായിരുന്നില്ല. മൈത്ര സ്വദേശിയായിരുന്നതു കൊണ്ടുതന്നെ ഉസ്താദുമായി നേരത്തെതന്നെ അടുത്ത പരിചയമുണ്ട്. അങ്ങിനെ കാപ്പാട് കമ്മിറ്റിയുമായി ബന്ധപ്പെട്ട് ഉസ്താദിനെ മജ്മഇൽ കൊണ്ടുവരികയും ചെയ്തു. നീണ്ട അരനൂറ്റാണ്ടുകാലം തദ്‌രീസ് നടത്തി തഴക്കം വന്ന മഹാ പണ്ഡിതനായിരുന്നു ഉസ്താദ്. പക്ഷെ ആ ഗരിമയൊന്നും ആ നിൽപിലും നടപ്പിലും പെരുമാറ്റത്തിലുമൊന്നും കാണുമായിരുന്നില്ല.

ഒരു ഉഖ്റവിയ്യായ ആലിമിന് വേണ്ട എല്ലാ ഗുണങ്ങളും ഒത്തിണങ്ങിയ അപൂർവ്വ വ്യക്തിത്വമായിരുന്നു ഉസ്താദ്. താനുമായി ബന്ധപ്പെട്ട് കഴിഞ്ഞ ഒരാൾക്കു പോലും ഉസ്താദിനെക്കുറിച്ച് മോശമായ ഒരഭിപ്രായം പറയാനുണ്ടാവില്ലെന്നുറപ്പാണ്. അത്രയും ശുദ്ധമനസ്കനായിരുന്നു മർഹൂം അബ്ദുല്ല ഉസ്താദ്. ഒരു മനുഷ്യനോടും പകയോ വൈരാഗ്യമോ വെച്ചുപുലർത്താൻ കഴിയാത്ത വിധം സ്ഫടികസമാനമായ ആ ഹൃദയ വിശുദ്ധിയാണ് എന്നെ ഏറ്റവും കൂടുതൽ ആകർഷിച്ചത്. മജ്മഇന്റെ എല്ലാ അർത്ഥത്തിലുമുള്ള വിജയത്തിനും ഉന്നമനത്തിനുമായി ഉസ്താദ് പ്രാർത്ഥന കൊണ്ടും പ്രവർത്തനങ്ങൾകൊണ്ടും കൂടെ നടന്നു. തന്റെ ജീവിത സായാഹ്നത്തിൽ മജ്മഇലെത്തിപ്പെടാനും നൂറുകണക്കിനു മുതഅല്ലിംകൾക്ക് ദർസ് ഓതിക്കൊടുക്കാനും അവസരം ലഭിച്ചതിൽ അതീവ സന്തുഷ്ടനായിരുന്നു. ഒരു അസൗകര്യത്തെക്കുറിച്ചും പരാതിയോ പരിഭവമോ പറയാതെ പരിത്യാഗത്തിന്റെ വഴി തെരഞ്ഞെടുത്ത ജീവിത രീതിയായിരുന്നു അവിടുത്തേത്. ഉസ്താദിന്റെ ജീവചരിത്രം ശേഖരിച്ച് മജ്മഅ് വിദ്യാർത്ഥികൾ തയ്യാറാക്കിയ ഈ കൃതി നല്ലൊരു ശ്രമമാണ്. ചരിത്രങ്ങൾ രേഖപ്പെടുത്തി വെച്ചാൽ മാത്രമേ അടുത്ത തലമുറക്ക് ഉപകാരപ്പെടുകയുള്ളൂ. കേവലം വായിച്ചു തള്ളാതെ ഈ ധന്യജീവിതത്തിൽ നിന്ന് ഒരൽപമെങ്കിലും പകർത്താനാവട്ടെ നമ്മുടെ ശ്രമങ്ങൾ.

**വടശ്ശേരി ഹസൻ മുസ്‌ലിയാർ**
(ജനറൽ മാനേജർ,
അരീക്കോട് മജ്മഅ്)

# മുഖക്കുറിപ്പ്

ശൈഖുനാ അബുല്ല ഉസ്താദിന്റെ ജീവചരിത്രം തയ്യാറാക്കാൻ സ്മരണികാ സമിതി ഏൽപ്പിച്ചപ്പോൾ തന്നെ ഇതൊരു ശ്രമകരമായ ജോലിയാണെന്ന് അറിയാമായിരുന്നു. പക്ഷെ, വിവരശേഖരണത്തി ലേക്ക് ഇറങ്ങിയപ്പോഴാണ് ഇത് കൂടുതൽ ദുഷ്കരമാണെന്ന് ബോധ്യപ്പെട്ടത്. പൂർത്തീകരിക്കാൻ സാധിക്കുമോ എന്ന ആശങ്കയിൽ മുന്നോട്ടുള്ള വഴി പലപ്പോഴും ദുർഘടമായി അനുഭവപ്പെട്ടു. കാരണം മറ്റൊന്നുമായിരുന്നില്ല. തന്നെ, ആരും തിരിച്ചറിയരുതെന്ന നിർബ ന്ധത്തോടെ, കാൽ പെരുമാറ്റം പോലും ഒരാളും അറിയാതിരിക്കാൻ ശ്രദ്ധിച്ചു കൊണ്ടാണ് ഉസ്താദ് നടന്ന് കൺമറഞ്ഞിരിക്കുന്നത്. സ്വന്തത്തെകുറിച്ച് അധികം ആരോടും ഒന്നും പറഞ്ഞില്ല. കുത്തി കുത്തി ചോദിച്ചവരോടു പോലും ഒരു ചിരി പകരം നൽകി വിനയം കാണിച്ചു. എങ്കിലും അടുത്ത ശിഷ്യന്മാരിൽ നിന്നും കുടുംബത്തിൽ നിന്നും കിട്ടിയ വിവരങ്ങൾ കോർത്തെടുത്ത് തയ്യാറാക്കിയതാണ് ഈ കൃതി. എഴുത്തുകാരന്റെ ഭാവനക്കനുസരിച്ച് ചരിത്രം രചിക്കാൻ സാധിക്കില്ലല്ലോ? വസ്തുതകൾ വസ്തുതകളായി തന്നെ നിരത്തി വെക്കണം. പരമാവധി ശ്രദ്ധിച്ചിട്ടുണ്ട്. ഉസ്താദിന്റെ ജീവിതത്തിന്റെ ഒരു ചെറിയഭാഗം പോലും പ്രകാശിപ്പിക്കാൻ ഈ കൃതിക്ക് സാധി ച്ചിട്ടില്ല എന്ന കുറ്റബോധത്തോടെയാണ് ഞങ്ങൾ ഇത് സമർപ്പിക്കു ന്നത്. കൂടുതൽ അറിയുന്നവർ ഞങ്ങളുമായി പങ്കുവെക്കുക. സ്ഖലി തങ്ങൾ ഉണർത്തുക.

ഈ പുസ്തകം ഈ രൂപത്തിലായി തീരാൻ സഹകരിച്ച മക്കൾ, കുടുംബം, കാപ്പാടും ചെറുവണ്ണൂരും പൂക്കോട്ടുചോലയിലും മറ്റു ദർസു കളിലും പഠിച്ച ശിഷ്യന്മാർ, സ്നേഹജനങ്ങൾ, മൈത്രയിലെ നാട്ടു കാർ, മജ്മഇലെ വിദ്യാർത്ഥികൾ അവതാരിക തന്ന വടശ്ശേരി ഉസ്താദ്. രചനക്ക് പ്രോത്സാഹിപ്പിച്ച അഹ്സനി ഉസ്താദ് മറ്റു ഉസ്താ ദുമാർ. വിവര ശേഖരണത്തിന് അദ്ധ്വാനിച്ച സയ്യിദ് കെ.എസ് അബ്ദു റഹ്മാൻ, അബ്ദുറഹ്മാൻ പൊന്മള... എല്ലാവരുടെയും ശ്രമങ്ങൾ അല്ലാഹു സ്വീകരിക്കട്ടെ

**പ്രസിദ്ധീകരണ സമിതിക്കു വേണ്ടി,**
**മുഹമ്മദ് നിശാദ് രണ്ടത്താണി**

# പുതുശ്ശേരി കുടുംബം

**പു**തുശ്ശേരി മമ്മദാക്ക എന്ന മുഹമ്മദ്ക്ക മൈത്രക്കാർക്ക് വേണ്ട പ്പെട്ട ആളാണ്. മൈത്രയുടെ മത സാമൂഹിക ചലനങ്ങളിൽ പുതു ശ്ശേരി കുടുംബത്തിന് വലിയ പങ്കുണ്ട്. മതത്തിന്റെ വേലിക്കെട്ടുകൾക്കു ള്ളിൽ നിന്നു കൊണ്ട് നാട്ടിലെ കാര്യങ്ങളിലെല്ലാം വേണ്ട രൂപത്തിൽ ഇടപെട്ടു കഴിയുന്ന ഈ തറവാടിനെ പരാമർശിക്കാതെ മൈത്രയുടെ ചരിത്രം പൂർണ്ണമാവുകയില്ല. അനാവശ്യകാര്യങ്ങളിലൊന്നും ഇടപെ ടില്ലെങ്കിലും പള്ളിയുടെ കാര്യത്തിൽ മമ്മദാക്ക എന്നും മുന്നിലു ണ്ടാവും. ഉസ്താദ് ഇല്ലെങ്കിൽ വെള്ളിയാഴ്ചകളിൽ ഖുത്ബ നിർവ്വ ഹിക്കുന്നതും പലപ്പോഴും ജമാഅത്തുകൾക്ക് നേതൃത്വം നൽകു ന്നതും മമ്മദാക്കയാണ്. ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടി മുട്ടിക്കാ നുള്ള ബദ്ധപ്പാടുകൾക്കിടയിലും ബാങ്ക് വിളിച്ചാൽ മമ്മദാക്ക പള്ളി യിൽ ഓടിയെത്തും.

ചെറിയ രീതിയിൽ മരക്കച്ചവടം നടത്തിയായിരുന്നു മമ്മദാക്ക കുടുംബം പുലർത്തിയിരുന്നത്. ചുളുവിലക്ക് കിട്ടുന്ന ഇടത്തരം മര ങ്ങൾ വെട്ടിയിട്ട് ചാലിയാറിലൂടെ ഒഴുക്കി ബേപ്പൂരിലും കല്ലായിലും എത്തിക്കും അവിടെ നിന്ന് വിറ്റ് പണം കിട്ടണം. ജീവിതം അല്ലലി ല്ലാതെ മുന്നോട്ടു പോവാൻ ഇത്രയൊക്കെ തന്നെ മതിയായിരുന്നു. ചാലിയാറിന്റെ സാന്നിധ്യം പുഴയുടെ ഇരുകരയിലുമുള്ള മൈത്ര, അരീക്കോട് ദേശക്കാർക്ക് പലനിലക്കും ജീവിത വൃത്തിക്ക് കാരണ മായിട്ടുണ്ട്. പുഴയിൽ നിന്ന് മണലെടുത്ത് ജീവിക്കുന്നവരായിരുന്നു അന്നും ഇന്നും ഭൂരിഭാഗം ജനങ്ങളും. അന്ന് മണൽ വാരൽ ഇത്ര വ്യാപകമല്ലായിരുന്നുവെങ്കിലും ചാലിയാറിന്റെ ഇരുകരയിലുമുള്ള വർക്ക് പുഴ ജീവിതം നൽകി. ജല സാന്നിധ്യം, നദിയുമായി ചുറ്റിപ്പ റ്റിയുള്ള സംസ്കാരങ്ങളും കൂട്ടായ്മകളും അങ്ങാടികളും രൂപം കൊള്ളാൻ കാരണമായി. മൈത്രയും ചാലിയാറുമായി ബന്ധ പ്പെട്ടുണ്ടായ ഗ്രാമമാണെന്ന് അനുമാനിക്കാം.

ചാലിയാർ വഴി ഉണ്ടായ ഉൽപാദന വിനിമയ ബന്ധം തദ്ദേശ

വാസികളുടെ ജീവിതത്തെ നന്നായി സ്വാധീനിച്ചിട്ടുണ്ട്. ബേപ്പൂരുമായി ബന്ധപ്പെട്ട ഉരുനിർമ്മാണത്തിനും പിൽക്കാലത്ത് കപ്പലുകൾ നിർമ്മിക്കുന്നതിന് ആവശ്യമായ തടികൾ എത്തിച്ചു കൊടുക്കുന്നതിലും മൈത്രക്കാർക്ക് വലിയ പങ്കുണ്ട്. തൊണ്ണൂറുകളുടെ മധ്യം വരെ ചാലിയാർ വഴി തടിക്കടത്ത് വ്യാപകമായി നടന്നു. മൈത്രയുടെ സാമ്പത്തിക സാംസ്കാരിക നിർമ്മിതിയെയും ഈ ആദാന പ്രദാനങ്ങൾ സാരമായി സ്വാധീനിച്ചു. മണ്ണാറക്കുന്നൻ അബ്ദുറഹ്മാൻ കാക്ക, ഒറ്റകത്ത് അബ്ദുല്ല കാക്ക, മുസ്‌ലിയാർ മമ്മദ് കാക്ക തുടങ്ങിയവർ തടി വ്യവസായ രംഗത്തെ അറിയപ്പെട്ട മൈത്രക്കാരായിരുന്നു.

കാർഷികോൽപന്നങ്ങൾ വിനിമയം ചെയ്യുന്നതിലും ചാലിയാർ മൈത്രക്കാർക്ക് വലിയ സഹായമായി. അരീക്കോടും പുഴയുടെ മറുകരയിലുണ്ടായിരുന്ന മറ്റു പ്രദേശങ്ങളുമായും ബന്ധപ്പെടാൻ മൈത്ര കടവിനെയായിരുന്നു സമീപ പ്രദേശത്തുകാർ വരെ ആശ്രയിച്ചിരുന്നത്. കടവ് ലേലത്തിനെടുക്കാൻ ആളുകൾ വലിയ വാശി കാണിച്ചിരുന്നത് ഇതുകൊണ്ടായിരുന്നു.

ബേപ്പൂരിൽ നിന്നുണ്ടാക്കുന്ന ഉരുക്കളും വലിയ ബോട്ടുകളുമെല്ലാം ലോക പ്രസിദ്ധമാണ്. പ്ലാവ് പോലെ ഉറപ്പുള്ള മരങ്ങളുടെ വളഞ്ഞ ശിഖിരങ്ങളുടെ ഭാഗം ബേപ്പൂരിലെ കപ്പൽ പണിക്കാർക്ക് വലിയ ആവശ്യമുള്ള തടിയാണ്. 'മുടക്ക്' എന്നാണ് ഇവർ ഇതിനെ പറയുന്നത്. 'മുടക്ക്' ഒത്ത് കിട്ടിയാൽ നല്ല കാശുണ്ടാക്കാം. അറബികൾ ആവശ്യപ്പെടുന്ന ഉരു നിർമ്മിക്കാൻ 'മുടക്ക്' എപ്പോഴും ആവശ്യമാണ്. 'മുടക്ക്' കൂടാതെ തീപ്പെട്ടി മരങ്ങളും മമ്മദാക്ക വെട്ടി ചാലിയാറിലൂടെ ഒഴുക്കി വിട്ടു. പൂള, മുരിക്ക്, മട്ടി തുടങ്ങിയ മരങ്ങളാണ് തീപ്പെട്ടിക്കായി ഉപയോഗിക്കുന്നത്. ഖിലാഫത്ത് സമരക്കാലത്ത് വേലൂർ സെൻട്രൽ ജയിലിൽ കിടക്കേണ്ടി വന്നിട്ടുണ്ട് മമ്മദാക്കക്ക്. പിന്നീട് കുറച്ചു കാലം വേലൂരിൽ താമസമാക്കി. ശേഷം മൈത്രയിലേക്ക് തന്നെ തിരിച്ചു വന്നു.

കുത്തുപറമ്പ് മഹല്ലിൽ പെട്ട കറുപ്പത്തിച്ചാലിൽ സ്വദേശി ചീരാതൊടി ബിയ്യാത്തുട്ടിയെ കല്യാണം കഴിച്ചതോടെ ജീവിതത്തിന് പുതിയ അടുക്കും ചിട്ടയും കൈവന്നു. ആ ദാമ്പത്യ വല്ലരിയിൽ ഒമ്പത് മക്കൾ പിറന്നു. നാല് ആണും അഞ്ചു പെണ്ണും. കോഴിക്കോട് സ്വദേശിനിയായ ഒരു ഭാര്യ കൂടിയുണ്ടായിരുന്നു മമ്മദാക്കാക്ക്. അവരിൽ ഒരു മകളുമുണ്ട്. മൂത്തമകൻ ഇണ്ണ്യേൻ കുട്ടി പതിനാലാം വയസ്സിൽ ആകസ്മികമായി മരണപ്പെട്ടു. മൈത്രയിൽ പടർന്നു പിടിച്ച കോളറ രോഗമായിരുന്നു ഇണ്ണ്യേൻകുട്ടിയുടെ മരണ കാരണം.

അല്ലാഹു നൽകിയ സന്താനത്തെ അവൻ തന്നെ കൊണ്ടു പോയി എന്നു കരുതി ആ ദമ്പതികൾ ആശ്വസിച്ച് ക്ഷമിച്ചു കഴിഞ്ഞു. ആ ക്ഷമക്ക് അല്ലാഹു നൽകിയ അനുഗ്രഹമായിരുന്നു പിന്നീടുണ്ടായ മൂന്ന് ആൺമക്കളും പണ്ഡിതരായി തീർന്നുവെന്നത്.

രണ്ടാമത്തെ മകൻ മരക്കാർ മുസ്‌ലിയാർ മദ്രസാ അദ്ധ്യാപനവും ദീനീപ്രവർത്തനങ്ങളുമായി ജീവിച്ചു. ഇദ്ദേഹത്തെ വലിയ ഇണ്ണീൻകുട്ടി എന്നായിരുന്നു എല്ലാവരും വിളിച്ചിരുന്നത്. മൂന്നാമതായി പിറന്ന മകൾ ഫാത്വിമയെ ഉഗ്രപുരത്തേക്ക് കെട്ടിച്ചയച്ചു. അവരും ഇന്ന് ജീവിച്ചിരിപ്പില്ല. നാലാമത്തെ മകൻ അബൂബക്കർ മുസ്‌ലിയാർ അരീക്കോട്ടും പരിസരത്തും മദ്രസാ പ്രസ്ഥാനം സജീവമാക്കുന്നതിൽ വളരെയേറെ പങ്കുവഹിച്ച വ്യക്തിത്വമായിരുന്നു. പിന്നീടുണ്ടായ ആഇശുമ്മ, ഖദീജ, മറിയുമ്മ, ആമിന, സൈനബ എന്നീ പെൺമക്കളിൽ ആമിനയും മറിയുമ്മയും മാത്രമാണ് ഇന്ന് ജീവിച്ചിരിക്കുന്നത്. മമ്മദാക്കയുടെ ഇളയ മകനായിരുന്നു നമ്മുടെ കഥാപുരുഷനായ അബ്ദുല്ല ഉസ്താദ്.



# കുടുംബത്തിന്റെ താഴ്‌വേര്

പുതുശ്ശേരി തറവാട്ടുകാർക്ക് ദീപ്തമായൊരു പാരമ്പര്യം പറയാനുണ്ട്. മഞ്ചേരിയിലെ പ്രശസ്തരും സമ്പന്നരുമായ കുരിക്കൾ കുടുംബത്തിൽ നിന്നാണ് അബ്ദുല്ല ഉസ്താദിന്റെ ഉപ്പ മമ്മദ്ക്കയുടെ പിതാമഹൻ മൈത്രയിലെത്തുന്നത്. പള്ളിയിൽ ബാങ്ക് വിളിക്കാനും ദീനീ കാര്യങ്ങൾക്ക് നേതൃത്വം നൽകാനുമായിട്ടാണ് മഞ്ചേരിയിൽ നിന്നും അദ്ദേഹത്തെ വിളിച്ചു വരുത്തിയത്. നാട്ടിലെ 'മൊല്ല'യായി അദ്ദേഹം അറിയപ്പെട്ടു. അവർ അവിടെ കുടുംബമായി താമസമാക്കി. അദ്ദേഹത്തിന്റെ മകനായ ഉണ്ണ്യേൻകുട്ടിയുടെ രണ്ട് മക്കളിൽ ഇളയവനാണ് പുതുശ്ശേരി മമ്മദ് എന്ന, ഉസ്താദിന്റെ ഉപ്പ. കമ്മദ് എന്ന മറ്റൊരു മകൻ കൂടി ഇണ്ണ്യേൻ കുട്ടി മൊല്ലക്കുണ്ടായിരുന്നു. മമ്മദ്ക്കയും പിതാമഹന്മാരെ പോലെ ദീനീരംഗത്ത് സജീവമായി.

കുരിക്കൾ കുടുംബത്തിന്റെ പരമ്പര കണ്ണിമുറിയാതെ പ്രമുഖ സ്വഹാബിവര്യനും അശറത്തുൽ മുബശ്ശിരീങ്ങളിൽ പ്രസിദ്ധനുമായ അബൂഉബൈദത്തുൽ ജർറാഹ്(റ)ലേക്ക് ചെന്നു മുട്ടുന്നതാണെന്ന് ചരിത്ര പണ്ഡിതന്മാർ പറയുന്നു. പ്രമുഖ ചരിത്രകാരൻ നെല്ലിക്കുത്ത് മുഹമ്മദലി മുസ്‌ലിയാരുടെ നിരീക്ഷണം ഇങ്ങനെ സംഗ്രഹിക്കാം; ബദ്റ്, ഉഹ്ദ് പോരാട്ടങ്ങളിൽ മുത്ത് നബിയോടൊപ്പം പങ്കെടുത്ത അബൂഉബൈദത്തുൽ ജർറാഹ്(റ) തിരുനബിക്ക് വേണ്ടി ജീവൻ ബലി നൽകാൻ തയ്യാറായിരുന്നു. ഉഹ്ദിൽ പ്രവാചകർക്കു വേണ്ടി സ്വന്തം പല്ലുകൾ നഷ്ടപ്പെടുത്തിയ മഹാനാണ് ഈ സ്വഹാബി വര്യൻ. ഉമർ(റ)ന്റെ ഭരണകാലത്ത് സിറിയയിൽ ഗവർണറായിരുന്ന ഇദ്ദേഹം ഹിജ്റ പതിനെട്ടിലാണ് വഫാത്താവുന്നത്. അദ്ദേഹത്തിന്റെ സന്താന പരമ്പരയിൽ പെട്ട ഒരു സന്തതി ഇറാനിലെ ഹമദാനിൽ താമസമാക്കിയിരുന്നു-അബ്ദുൽ ഖാദിർ ഹമദാനി. ഇദ്ദേഹത്തിന്റെ മകൻ ഉസ്മാനുൽ ഹമദാനി അവിടുത്തെ രാജാവായിരുന്നു. ഒരു ദിവസം അദ്ദേഹം ദേശ സഞ്ചാരത്തിനിറങ്ങാൻ തീരുമാനിച്ചു. തന്റെ ദീർഘകാല സഞ്ചാരത്തിനിടയിൽ കണ്ണൂർ ജില്ലയിലെ വളപട്ടണത്ത് എത്തിപ്പെട്ടു.

വിവാഹ പ്രായമെത്തിയ ഹമദാനി വളപട്ടണത്തെ ഖാളി കുടുംബ ത്തിൽ നിന്ന് വിവാഹം ചെയ്തു. ഈ നവദമ്പതികൾക്ക് ഒരു പുത്രൻ പിറന്നു, ശൈഖ് അബ്ദുൽ ഖാദിർ സാനി(റ). ഇദ്ദേഹത്തെ ചിറ ക്കൽ രാജാവ് തന്റെ മന്ത്രിയായി നിയമിച്ചു. ബുദ്ധി കൂർമ്മത, നയത ന്ത്രജ്ഞത തുടങ്ങിയ അനേകം സൽഗുണങ്ങൾ സമ്മേളിച്ച അപൂർവ്വ പ്രതിഭയായിരുന്നു അബ്ദുൽ ഖാദിർ സാനി(റ). അദ്ദേഹത്തിന് തന്റെ ദാമ്പത്യവല്ലരിയിൽ ഒരാണും രണ്ട് പെൺമക്കളും ജനിച്ചു. ഏക മകൻ കമാലുദ്ദീൻ ശൈഖി(റ)ന് മൂന്ന് ആൺമക്കളുണ്ടായുന്നു. നൂറുദ്ദീൻ, ഫഖ്റുദ്ദീൻ, അഹ്മ്ദ്. കമാലുദ്ദീൻ ശൈഖ്(റ) വിവാഹം ചെയ്തത് കൂത്തുപറമ്പിനടുത്ത് വേങ്ങാട് നിന്നായിരുന്നു. തന്റെ മകൻ നൂറു ദ്ധീൻ ചാലിയത്ത് താമസമാക്കുകയും ഹിജ്റ 1040-ൽ മരണപ്പെടു കയും ചെയ്തു. ഇദ്ദേഹത്തിന്റെ മഖ്ബറ ഇന്ന് ചാലിയത്ത് തീർത്ഥാ ടന കേന്ദ്രമാണ്. അനുജൻ ഫഖ്റുദ്ധീൻ അഞ്ചരക്കണ്ടിക്കടുത്ത് കല്ലാ യിലായിരുന്നു താമസം, അഹ്മദ് എന്ന മൂന്നാമത്തെ മകൻ മൗവ്വ ഞ്ചേരി എന്ന സ്ഥലത്തും. അദ്ദേഹത്തിന്റെ മക്കളായിരുന്നു ഹസൻ കുട്ടിയും മൊയ്തീൻ കുട്ടിയും. ഇവരുടെ വീട്ടു പേരായിരുന്നു പുതു ശ്ശേരി. മൗവ്വഞ്ചേരി ലോപിച്ച് മാഞ്ചേരി ആയതാണ് പിന്നീട് മാഞ്ചേരി പുതുശ്ശേരി എന്ന വീട്ടുപേര് വരാൻ കാരണം. ഹിജ്റ 1064-ൽ ഹസൻകുട്ടി പയ്യനാട്ടിലേക്കും മൊയ്തീൻ കുട്ടി തുറക്കലിലേക്കും താമസം മാറ്റി. മൊയ്തീൻ കുട്ടി കുരിക്കൾ ഹിജ്റ 1115-ൽ മരണപ്പെ ടുകയും പയ്യനാട് ഖബർസ്ഥാനിൽ മറവ് ചെയ്യപ്പെടുകയും ചെയ്തു. മൊയ്തീൻ കുട്ടി കുരിക്കളുടെ മകന്റെ മകൻ മലപ്പുറം ശുഹദാക്ക ളിൽ ഇരുപത്തി നാലാമത്തവരാണ്. ശഹീദ് മൊയ്തീൻ കുട്ടി കുരി ക്കളുടെ സന്താന പരമ്പരയിൽ പെട്ട മൊയ്തീൻ കുട്ടി കുരിക്കൾ മകൻ ഹസൻ കുട്ടി കുരിക്കളുടെ മകനാണ് മഞ്ചേരി ഖാൻ ബഹദൂർ മൊയ്തീൻ കുട്ടി കുരിക്കൾ. മഞ്ചേരി ഖാൻ ബഹദൂർ മൊയ്തീൻ കുട്ടി കുരിക്കളുടെ സന്താന പരമ്പരയിലെ മകനാണ് മൈത്രയിലേക്ക് വന്ന ശൈഖുനയുടെ ഉപ്പയുടെ പിതാമഹനെന്ന് പറയപ്പെടുന്നു. അതുവഴി അബൂ ഉബൈദത്തുൽ ജർറാഹു(റ)മായി കണ്ണിചേരുന്ന ഒരു കുടുംബ പാരമ്പര്യം ശൈഖുനാക്ക് അവകാശപ്പെടാൻ സാധി ക്കുന്നു.



# ജനനം, ബാല്യം

സന്തോഷകരമായി മുന്നോട്ടു നീങ്ങിയ പുതുശ്ശേരി മമ്മ ദാക്ക-ബിയ്യാത്തുട്ടി ദമ്പതികളുടെ ഇളയമകനായി അബ്ദുല്ല ഉസ്താദ് ജനിക്കുന്നത് 1936 ഏപ്രിൽ ഒന്നിനായിരുന്നു. മാതാപിതാക്കളുടേയും ഇത്താത്തമാരുടേയും സ്നേഹ തലോടലുകൾ ഏറ്റുവാങ്ങി ബാല്യം കഴിച്ചു കൂട്ടി. കളിക്കൂട്ടുകാരൊക്കെ ഉണ്ടായിരുന്നുവെങ്കിലും അതി ലൊന്നും വലിയ താൽപര്യമുണ്ടായിരുന്നില്ല. പള്ളിക്കൂടത്തിൽ ഓത്തു പഠിക്കാൻ അയക്കേണ്ട പ്രായമായപ്പോൾ മമ്മദാക്ക മകനെ കുന്നത്ത് ഓത്ത് പള്ളിയിലേക്ക് അയച്ചു. ശംഹൂൻ മുസ്‌ലിയാരായി രുന്നു ഓത്തു പള്ളിയിലെ ഉസ്താദ്. കുന്നത്തേത് കൂടാതെ മൈത്ര യുടെ പരിസരങ്ങളിലായി വേറെയും ചില ഓത്തു പള്ളികൾ അന്ന് നിലവിൽ ഉണ്ടായിരുന്നു. കൂടത്തിങ്ങൽ അഹ്മദ് മൊല്ലയുടെ പള്ളി ക്കൂടം പാലീരിയിലെ ഓത്തുപള്ളി എന്നിവ ഉദാഹരണങ്ങൾ മാത്രം. കുന്നത്ത് ശംഹൂൻ മുസ്‌ലിയാരുടെ ഓത്തുപള്ളിയിൽ നിന്നാണ് ഉസ്താദ് ഖുർആൻ ഓതാൻ പഠിച്ചത്. അക്കാലത്ത് ഓത്ത്പള്ളിക ളിൽ ഓതാൻ മാത്രമായിരുന്നു പഠിപ്പിച്ചിരുന്നത്.

1947 ഫെബ്രുവരിയിലാണ് മൈത്രയിൽ മദ്രസ ആരംഭിക്കുന്ന ത്. സമീപ പ്രദേശങ്ങളിൽ പരന്നു കിടക്കുന്ന ഓത്തുപള്ളികളെ ഒരു മിച്ച് കൂട്ടി മദ്രസയുണ്ടാക്കുന്നത് പാണ്ടിക്കാട് കുഞ്ഞലവി മുസ്‌ലി യാരുടെ നേതൃത്വത്തിലായിരുന്നു. കേരളത്തിൽ മദ്രസാ പ്രസ്ഥാനം വ്യാപകമാവുന്നതിന് മുമ്പ് നിലവിൽ വന്ന മൈത്രയിലെ മദ്രസ സമീപ പ്രദേശത്തിനു മുഴുവൻ മാതൃകയായി നിലകൊണ്ടു. ഇന്ന് കാണുന്ന രീതിയിൽ വ്യവസ്ഥാപിതമായ ക്ലാസ്സുകളൊന്നും അന്ന് നിലവിലില്ലായിരുന്നു. ഉസ്താദുമാരുടെ നിർദ്ദേശപ്രകാരം ഓരോ കുട്ടികളുടെയും നിലവാരത്തിനനുസരിച്ച് ഖുർആനും പത്തുകിതാ ബുമായി മദ്രസ മുന്നോട്ടു പോയി. ചെങ്ങര വടക്കുമലയിലെ ബീരാൻ കുട്ടി മുസ്‌ലിയാരും അനിയൻ അബ്ദുറഹ്മാൻ മുസ്‌ലിയാരുമായിരുന്നു ഉസ്താദിന്റെ മദ്രസാകാലത്തെ ഗുരുനാഥന്മാർ. അങ്ങനെ മദ്രസയിൽ

നിന്ന് പത്ത് കിതാബ് ഓതിത്തീർന്നു.

ആൺകുട്ടികൾ മാത്രമായിരുന്നു അന്ന് മദ്രസയിൽ ഉണ്ടായിരുന്നത്. അക്കാരണത്താൽ തന്നെ മദ്രസയിലെ മുതിർന്ന വിദ്യാർത്ഥികളെ ജുമുഅത്ത് പള്ളിയിലേക്കിരുത്തി പഠിപ്പിക്കാൻ ആരംഭിച്ചു. അബ്ദുല്ല ഉസ്താദ് അടക്കമുള്ളവർ പള്ളിയിലേക്ക് മാറ്റപ്പെട്ട മുതിർന്ന വിദ്യാർത്ഥികളായിരുന്നു. ഈ പഠനമാണ് പിന്നീട് മൈത്രയിലെ പള്ളി ദർസായി പരിണമിച്ചത്. മീസാൻ മുതൽ ഖത്വറുന്നദ വരെ ഉസ്താദ് ഓതിയത് ഇവിടെ വെച്ചായിരുന്നു. സ്വദേശത്തെ പ്രാഥമിക ദർസു പഠനം ഉസ്താദിന് മധുരമൂറുന്ന ഓർമ്മയായിരുന്നു. കാപ്പ് കോയ ബാഖവിയായിരുന്നു ഉസ്താദ്. അബ്ദുല്ല ഉസ്താദിന് പതിനഞ്ച് വയസ്സുള്ള സമയത്താണ് ഈ മീസാൻ പഠനം നടക്കുന്നത്. അറബി വ്യാകരണത്തിലെ അടിസ്ഥാന ഗ്രന്ഥമാണ് മീസാൻ. ഇക്കാലത്ത് തന്നെ ശൈഖുന പഠനത്തിൽ അതീവ ശ്രദ്ധാലുവായിരുന്നുവെന്ന് സഹീർത്ഥരായ മൈത്രക്കാർ ഓർക്കുന്നു. സംശയമുള്ള ഭാഗങ്ങൾ ഉസ്താദിനോട് വീണ്ടും വീണ്ടും ചോദിച്ചു പഠിക്കും. സിലബസിനൊപ്പം ഓടിയെത്താനുള്ള കേവലം ചടങ്ങുകളായിരുന്നില്ല അന്ന് കിതാബോത്ത്. ഓരോ കുട്ടിക്കും മനസ്സിലായി എന്നുറപ്പായതിനു ശേഷമാണ് അടുത്ത ഭാഗം പഠിപ്പിക്കുന്നത്. ഒരു ദിവസം എടുത്ത ഭാഗത്തെ ഫിഅ്‌ലുകളുടെയൊക്കെ അസ്ല് പിറ്റേന്ന് ഉസ്താദിന് ചൊല്ലിക്കൊടുക്കണം. അബ്ദുല്ല ഉസ്താദ് എന്നും അസ്‌ലുകൾ തെറ്റാതെ തന്നെ ചൊല്ലിക്കൊടുത്ത് ഉസ്താദിന്റെ ഇഷ്ടപാത്രമായി മാറി. അന്ന് വറുതിയുടെ നാളുകളായിരുന്നു. ഭക്ഷണമൊക്കെ കിട്ടിയാലായി. ദർസ് നാട്ടിൽ തന്നെയായതിനാൽ പഠനത്തിനിടയിൽ വീണു കിട്ടുന്ന സമയങ്ങളിൽ വീട്ടിൽ ഓടിയെത്തി വല്ലതും കിട്ടിയാൽ കഴിക്കും. ദർസിലെ മുഴുവൻ കുട്ടികളും നാട്ടിലെ കുട്ടികളായതു കൊണ്ട് ഭക്ഷണം ദർസിന് തടസ്സമായില്ല.

ഖത്റുന്നദ തീർന്നപ്പോൾ ഉസ്താദ് പറഞ്ഞു "നിങ്ങളെല്ലാവരും തുടർന്നു പഠിക്കണമെന്നില്ലല്ലോ അതു കൊണ്ട് നമുക്ക് അൽഫിയ ഇപ്പോൾ ഓതണ്ട. ഫത്ഹുൽ മുഈൻ തുടങ്ങാം. അതാകുമ്പോൾ എല്ലാവർക്കും ഉപകാരപ്പെടും". അങ്ങനെ അൽഫിയ്യക്ക് മുമ്പ് ഫത്ഹുൽ മുഈൻ തുടങ്ങിവെച്ചു. സൈനുദ്ധീൻ മഖ്ദൂമിന്റെ വറ്റാത്ത തൂലികയിൽ നിന്ന് ഉതിർന്നു വീണ അക്ഷരക്കൂട്ടങ്ങൾ വായിക്കാനും ആഴത്തിൽ ചിന്തിക്കാനും ഉസ്താദും കൂട്ടുകാരും പരിചയിച്ചു തുടങ്ങി. ഓരോ ളമീറുകൾക്കുള്ളിൽ പോലും എത്ര ആഴമുള്ള ആശയ സമുദ്രങ്ങളാണ് ഒളിപ്പിച്ചു വെച്ചിരിക്കുന്നത്.

എന്തൊക്കെ തന്നെയായാലും നാട്ടിൽ നിന്നുള്ള ഈ ഓത്ത്

അത്ര സുഖകരമായ ഏർപ്പാടല്ല. വീട് അടുത്തായത് കൊണ്ട് ചില പ്പോഴൊക്കെ പഠനത്തിന് വിഘ്നം നേരിടും. അബ്ദുല്ല ഉസ്താദ് ദേശാടനം ആഗ്രഹിക്കുന്നത് ഇപ്പോഴാണ്. 1955ലാണ് പുറത്ത് പോയി പഠനം ആരംഭിച്ചത്. സമസ്ത സ്ഥാപക നേതാക്കളിൽ പെട്ട കാടേരി അബ്ദുൽ കമാൽ ഉസ്താദിന്റെ മകനും സുപ്രസിദ്ധ പണ്ഡിതനു മായ കാടേരി അബ്ദുൽ വഹാബ് മുസ്ലിയാരുടെ അടുത്തായിരുന്നു ആദ്യദർസ്. വഹാബ് ഉസ്താദ് കാവനൂരിലാണ് ദർസ് നടത്തുന്നത്. രണ്ടു വർഷം അവിടെ പഠിച്ചു. പിന്നീട് ഉസ്താദ് ചേറൂരിലേക്ക് പോയപ്പോൾ കൂടെ പോയി. ടി.ടി അബ്ദുല്ല മുസ്ലിയാർ അന്ന് ഉസ്താദിന്റെ സഹപാഠിയായി അവിടെ ഉണ്ടായിരുന്നു. വളരെ കുറഞ്ഞ കാലമാണ് അവിടെ തങ്ങിയത്. പിന്നീട് കൊടുവള്ളി കള രാന്തിരിയിൽ വെളിമുക്ക് ഹസൻ കുട്ടി മുസ്ലിയാരുടെ ദർസിൽ നാലുവർഷം പഠനം നടത്തി.



# ഭൗതിക പഠനം

അഞ്ചാം ക്ലാസു വരെ ഭൗതിക വിദ്യഭ്യാസം നേടിയിരുന്നു ഉസ്താദ്. ഇന്ന് മൈത്ര ഗവൺമെന്റ് യു.പി സ്കൂളായി മാറിയ, തൊണ്ണൂറിലധികം വർഷം പഴക്കമുള്ള ഈ വിദ്യാലയത്തിൽ നിന്നു തന്നെയായിരുന്നു പഠനം. 1924 ഫെബ്രുവരിയിലാണ് സ്കൂൾ ആരം ഭിക്കുന്നത്. 'മൈത്ര ബോർഡ് മാപ്പിള ബോയ്സ് സ്കൂൾ ഊർങ്ങാട്ടിരി' എന്നായിരുന്നു അന്ന് കലാലയത്തിന്റെ പേര്. 1959-ൽ സ്കൂൾ എൽ.പി സ്കൂളായി അംഗീകരിച്ചു. 1969-ൽ യു.പിയായി അപ്ഗ്രേഡ് ചെയ്തു. ഉസ്താദ് പഠിച്ച കാലത്ത് അഞ്ചുവരെ എൽ.പിയായിരുന്നു. തുടർന്നു പഠിക്കണമെങ്കിൽ പുഴ കടന്ന് അരീക്കോട് പോയി പഠിക്കണം. അക്കാലത്തെ ഒരു ഇടത്തരം കുടുംബത്തിൽ നിന്ന് സാധാരണ ഗതിയിലാരും അതിന് മുതിരില്ല. എട്ടാം ക്ലാസിൽ ഇ.എസ്.എസ്.എൽ.സി, പതിനൊന്നാം ക്ലാസിൽ എസ്.എസ്.എൽ.സി, പതിമൂന്നാം ക്ലാസിൽ ഇന്റർ മീഡിയറ്റ് എന്നായിരുന്നു രീതി. അഞ്ചാം ക്ലാസ് പാസ്സായതോടെ ഉസ്താദ് സ്കൂൾ പഠനം നിർത്തി. മുഴുസമയം ദർസിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. എൻ.കെ മുഹമ്മദ് മാസ്റ്ററും ടി. മുഹമ്മദ് മാസ്റ്ററുമായിരുന്നു ഉസ്താദിന്റെ സ്കൂൾ അദ്ധ്യാപകർ. കുട്ടിമാൻ മാഷ് എന്നറിയപ്പെടുന്ന അബ്ദുറഹ്മാൻ മാസ്റ്ററായിരുന്നു പ്രധാന അദ്ധ്യാപകൻ. ഭൗതിക പഠനത്തിൽ അടിസ്ഥാനമുണ്ടാക്കേണ്ടതിന്റെ പ്രാധാന്യം ഉസ്താദിന് ബോധ്യപ്പെട്ടിരുന്നു. സ്കൂൾ പഠനത്തിലും എപ്പോഴും മുന്നിൽ തന്നെയായിരുന്നുവെന്ന് സഹപാഠികളായ മൈത്രക്കാർ ഓർക്കുന്നു. ഹിന്ദിയും ഇംഗ്ലീഷും പഠിച്ചെടുക്കാൻ പിൽക്കാലത്ത് പോലും ഉസ്താദ് നടത്തിയ കഠിനാദ്ധ്വാനത്തെ കുറിച്ച് പിന്നീട് പരാമർശിക്കുന്നുണ്ട്.



# ബാഖിയാത്ത്

1962ലാണ് ശൈഖുന ബാഖിയാത്തിലേക്ക് പോവുന്നത്. വെളിമുക്ക് ഉസ്താദിന്റെ ആശീർവാദത്തോടെയായിരുന്നു മുത്വവ്വലിന് പോയത്. വർഷങ്ങളായി നാട്ടിൽ നിന്നും പുറത്തു നിന്നുമായി ഓതിപ്പഠിച്ച സിദ്ധികളുമായി ഉസ്താദ് ബാഖിയാത്തിന്റെ അങ്കണത്തിലെത്തി. മദ്രാസ് വണ്ടി കയറി കാട്പാടി സ്റ്റേഷനിലിറങ്ങി വണ്ടി പിടിച്ച് കോളേജിനു മുന്നിലെത്തണം. അന്നും ധാരാളം മലയാളി വിദ്യാർത്ഥികൾ അവിടെ പഠിക്കുന്നുണ്ടായിരുന്നു. ദക്ഷിണേന്ത്യയിലെ അറിയപ്പെട്ട പണ്ഡിതനായിരുന്ന ശൈഖ് അബ്ദുൽ വഹാബ് അഅ്ലാ ഹസ്രത്ത്(റ) 1869-ൽ വെല്ലൂരിൽ ഒരു ദർസായി ആരംഭിച്ച സ്ഥാപനമാണിത്. സ്വവസതിയിലാണ് ആദ്യം ദർസ് തുടങ്ങുന്നത്. വിദ്യാർത്ഥികളുടെ ബാഹുല്യം കാരണം ദർസ് മുസാഫർ ഖാനയിലേക്ക് മാറ്റി. വലിയൊരു കലാലയം നിർമ്മിക്കാനാഗ്രഹിച്ചു. ഉദാരമതികളുടെ സഹായത്തോടെ 1883ൽ ബാഖിയാത്തുസ്വലിഹാത്ത് അറബി കോളേജ് നിലവിൽ വന്നു. മലയാളിക്കുട്ടികൾ ധാരാളമുണ്ടായതു കൊണ്ടുതന്നെ ചുറ്റുപാടുകൾക്ക് സംഭവിച്ച പകർച്ചയൊന്നും തിരിച്ചറിയുകയില്ല. കാന്തപുരം എ.പി ഉസ്താദ് അന്ന് ബാഖിയാത്തിലുണ്ട്. അബ്ദുല്ല ഉസ്താദ് എത്തി ഒരു വർഷം കഴിഞ്ഞു വന്ന പുതിയ ബാച്ചിൽ ശൈഖുനാ കുണ്ടൂർ ഉസ്താദുമുണ്ടായിരുന്നതായി ഉസ്താദ് ഓർത്തെടുത്ത് പറയാറുണ്ട്. ഉച്ചക്കും മഗ്രിബിന് ശേഷവുമാണ് ബാഖിയാത്തിൽ ഭക്ഷണം കിട്ടുക. അതു തന്നെ ജമാഅത്തിന് കൃത്യമായി പങ്കെടുക്കുന്നവർക്കു മാത്രം. ശൈഖ് ഹസൻ ഹസ്രത്ത്, അബൂബക്കർ ഹസ്രത്ത്, കെ.കെ അബൂബക്കർ ഹസ്രത്ത് തുടങ്ങിയവരായിരുന്നു ബാഖിയാത്തിലെ പ്രധാനപ്പെട്ട ഉസ്താദുമാർ. അവിടെയും ശൈഖുന പതിവ് ശൈലിയിൽ ജീവിതം തുടർന്നു. പഠനം മാത്രമായിരുന്നു ലക്ഷ്യം. പർവ്വത സമാനരായ ഗുരുനാഥന്മാരെ മുന്നിൽ കിട്ടിയതല്ലേ, ധാരാളം സംശയങ്ങൾ കെട്ടഴിക്കാനുണ്ടായിരുന്നു, അതെല്ലാം സൗകര്യം പോലെ ഉസ്താദ് നിർവ്വഹിച്ചു പോന്നു. ബാഖി

യാത്തിലെ മലയാളി വിദ്യാർത്ഥികൾക്കിടയിൽ ബഡായി സംഘ ങ്ങൾ ഉണ്ടാവും. ഒഴിവു സമയങ്ങളിൽ പലരും കൂട്ടം കൂടി സൊറ പറഞ്ഞിരിക്കും. എന്നാൽ ഉസ്താദ് അത്തരം സംഘങ്ങളിലൊന്നും കൂടി സമയം കളയാൻ ഒരുക്കമല്ലായിരുന്നുവെന്ന് ബാഖിയാത്തിൽ ഒരു വർഷം കൂടെയുണ്ടായിരുന്ന കാപ്പാട് ഉമർ ബാഖവി ഓർക്കു ന്നു. കാന്റീനിലെ ഭക്ഷണത്തെയും ഹോസ്റ്റലിലെ അസൗകര്യങ്ങ ളെയും പഴിക്കുന്നവരുണ്ടായിരുന്നു. പക്ഷെ, അബ്ദുല്ല ഉസ്താദ് അത്തരം വിഷയങ്ങളിലൊന്നും പരാതിപ്പെട്ടില്ല. പറ്റിയത് കഴിക്കും. പറ്റാത്തതാണെങ്കിൽ പരിഭവം പറയാതെ ഭക്ഷണം വേണ്ടെന്ന് വെക്കും.

1964-ൽ അബ്ദുല്ല ഉസ്താദ് ബാഖിയാത്തിൽ നിന്ന് തഹ്സീ ലായി നാട്ടിലെത്തി. ഉപ്പയുടെ മക്കളിൽ ആരും തന്നെ തഹ്സീലാ യിട്ടില്ല. നാട്ടിലും അധികം മുസ്ലിയാന്മാരൊന്നും തഹ്സീലായവ രില്ല. പക്ഷെ അതിന്റെ ഗരിമയൊന്നും കാണിക്കാതെ ഉസ്താദ് വിന യാന്വിതനായി തന്നെ നാട്ടുകാർക്കിടയിലൂടെ നടന്നു. പത്തു പതിനഞ്ച് വർഷം ഓതിപ്പഠിക്കുകയായിരുന്നു. ഇപ്പോൾ ദർസ് നട ത്താനുള്ള യോഗ്യത കൈവന്നിരിക്കുകയാണ്. ജീവിതലക്ഷ്യമായി ഉസ്താദ് കണ്ടിരുന്നതും ഇൽമുമായി കെട്ടുപിണഞ്ഞു ജീവിക്കുന്ന തദ്രീസ് തന്നെയായിരുന്നു. ബാഖിയാത്തിൽ നിന്ന് വന്ന ചുറുചുറു ക്കുള്ള ആ ചെറുപ്പക്കാരൻ ആദ്യമായി ജോലിയിൽ പ്രവേശിച്ചത് നാടിന് പരിസത്തു തന്നെയുള്ള പൂക്കോട്ടുചോലയിലായിരുന്നു.



# അദ്ധ്യാപനജീവിതം ആരംഭിക്കുന്നു

അബ്ദുല്ല ഉസ്താദ് മുദരിസ്സായി പൂക്കോട്ടുചോലയിലെത്തി. ആദ്യമായി ഒരു ഉത്തരവാദിത്തം ഏറ്റെടുക്കുകയാണ്. ഇത്രയും കാലം നിഴൽപോലെ ഉസ്താദുമാരുടെ കൂടെ നടക്കുകയായിരുന്നു. അവരുടെ അനുഗ്രഹം എപ്പോഴും കൂടെയുണ്ടാകുമെന്ന ഉറച്ച വിശ്വാസം മാത്രമാണ് കൈമുതൽ. ഭൗതിക സാഹചര്യങ്ങളുടെ അപര്യാപ്തതകൾക്കിടയിലും പൂക്കോട്ടുചോലയിൽ പിടിച്ചു നിന്നു. ദർസ് ക്രമേണ ക്രമേണ സജീവമായി വന്നു. വിദേശികളെക്കാൾ കൂടുതൽ സ്വദേശികളായിരുന്നു അന്ന് ദർസിലുണ്ടായിരുന്നത്. സ്വന്തമായി റൂം പോലുമില്ലാത്ത സമയത്ത് പള്ളിയിൽ പുൽപായ വിരിച്ചായിരുന്നു വിശ്രമിച്ചിരുന്നത്. അതിലൊന്നും പരാതിപ്പെട്ടില്ല. എന്നും അസ്ർ ജമാഅത്ത് കഴിഞ്ഞ് മൈത്രയിലെ വീട്ടിലേക്ക് നടന്നു പോവും. വഴിയിൽ കാണുന്ന നാട്ടുകാരോടൊക്കെ സൗഹൃദം പുതുക്കാൻ ഈ നടത്തം ഉപയോഗപ്പെടുത്തി. മഗ്‌രിബ് ബാങ്ക് വിളിക്കുന്നതോടെ പള്ളിയിൽ തിരിച്ചെത്തും. രാത്രി രണ്ടാം ദർസ് കഴിഞ്ഞ് വീണ്ടും വീട്ടിലേക്ക് തിരിക്കും. സുബ്ഹി ബാങ്ക് വിളിക്കുന്നതിനു മുമ്പ് തിരിച്ചെത്തും. ഇതിനിടയിൽ സ്നേഹനിധിയായ ഉമ്മ രോഗിണിയായി. ഉസ്താദിന്റെ മടിയിൽ കിടന്ന് ഉമ്മ മരണപ്പെട്ടു. 1970 ഒക്ടോബർ 15നായിരുന്നു അത്. ഏതാനും മാസങ്ങൾ കഴിഞ്ഞ് 1971 ഓഗസ്റ്റ് 11ന് പിതാവും വിടപറഞ്ഞു. മൈത്രയിൽ ഉണ്ടായിരുന്ന മിക്ക ദിവസങ്ങളിലും ഉപ്പയുടെ ഖബ്റ് സിയാറത്ത് ചെയ്യാറുണ്ടായിരുന്നു. ഉസ്താദിന്റെ ജീവിതത്തിലെ പുതിയ വഴിത്തിരിവായിരുന്നു ഈ സമയം. ഉസ്താദ് നാട്ടുകാർക്ക് ഒഴിച്ചു കൂടാൻ പറ്റാത്ത സാന്നിധ്യമായി. അവർ ആ കടപ്പാട് വീട്ടിക്കൊണ്ടിരുന്നു. ഉസ്താദ് വീടുണ്ടാക്കിയത് ഇക്കാലത്തായിരുന്നു. വീടുകൂടലിന്റെ അന്ന് പൂക്കോട്ടുചോലയിലെ ആബാലവൃന്ദം ജനങ്ങൾ മൈത്രയിലേക്ക് ഒന്നിച്ചു പോയി. ഉസ്താദിന്റെ സന്തോഷം ഏറ്റെടുത്തത് പൂക്കോട്ടുചോലക്കാർ ഇന്നും ഓർക്കുന്നു.

പതിനാല് വർഷത്തെ സേവനത്തിനു ശേഷം മംഗലാപുരത്തി നടുത്ത് കിനിയയിലേക്ക് കൂടുമാറി. ഒരു വർഷം അവിടെ പിടിച്ചു നിന്നു. ശേഷം ചീക്കിലോടും ഒരുവർഷം നിന്നു. തിരിച്ചു വീണ്ടും പൂക്കോട്ടുചോലയിൽ വന്നു. മൂന്ന് വർഷം പിന്നെയും ചോലയിൽ സേവനം ചെയ്തു. മുതഅല്ലിംകളുടെ സൗകര്യങ്ങളുമായി ബന്ധ പ്പെട്ടായിരുന്നു ഉസ്താദ് ചോല വിടുന്നത്. അങ്ങനെ വിദ്യാർത്ഥിക ളുമായി ഫറോക്കിനടുത്തെ ചെറുവണ്ണൂരിലേക്ക് പോയി. 1980-ലാ യിരുന്നു ഇത്. ചെറുവണ്ണൂർ തെക്കെ ജുമുഅത്ത് പള്ളി നല്ല സൗക ര്യമുള്ള സ്ഥലമായിരുന്നു. നാട്ടുകാരുടെ അകമഴിഞ്ഞ പിന്തുണയും കൂടെയുണ്ട്. സൗകര്യങ്ങൾ ഉപയോഗപ്പെടുത്തി പരമാവധി കുട്ടികളെ ദർസിലേക്കെടുത്തു. മുപ്പതോളം മുതിർന്ന കുട്ടികൾ തന്നെ അന്ന് ദർസിലുണ്ടായിരുന്നു. ഖുത്വബക്ക് മറ്റൊരു ഖത്വീബുണ്ടായത് കൊണ്ട് ദർസിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കാനായി.

ജമാഅത്തെ ഇസ്‌ലാമിയുടെ സ്വാധീനമുള്ള പ്രദേശമായിരുന്നു ഇവിടം. പള്ളിയുടെ മുമ്പിൽ ഇടക്കൊക്കെ ബോർഡുകൾ പ്രത്യക്ഷ പ്പെടും. ശിഷ്യന്മാരെ അയച്ച് മുഴുവൻ വായിച്ച് മനസ്സിലാക്കും. ജുമു അക്ക് ശേഷം ബിദഇകളുടെ ആശയ പാപ്പരത്തങ്ങൾ തുറന്നുകാട്ടി മറുപടി പറയും. സി.പി ബീരാൻ മുസ്‌ലിയാരുടെ പരിചയത്തിൽ വയനാട്ടിൽ നിന്നും ഒരു കൂട്ടം വിദ്യാർത്ഥികൾ ഇടക്ക് ചെറുവണ്ണൂ രിലെത്തി. ദർസ് കൂടുതൽ സജീവമായി. ഈ സമയത്താണ് ശൈഖു നാക്ക് ഹജ്ജിന് അവസരം ലഭിക്കുന്നത്. പിന്നെ ചിന്ത മുഴുവൻ ഹജ്ജിനെക്കുറിച്ചായി. ഹജ്ജും ഉംറയും മദീനയും ഉസ്താദിനെ മാടി വിളിച്ചു കൊണ്ടിരുന്നു. ജീവിതത്തിൽ ഇത്രനാളായി കൊതിച്ചു കഴിഞ്ഞ കാര്യം ഒത്തുവന്നിരിക്കുകയാണ്. ഹജ്ജിന് വേണ്ടി മാന സികമായി തയ്യാറെടുത്തു കൊണ്ടിരിക്കെ ദർസിലൊക്കെ ശ്രദ്ധ കുറ ഞ്ഞു. മുഴു സമയവും ദിക്റുകളും ഔറാദുകളുമായി കഴിയുകയാണ്. എത്രയും പെട്ടെന്ന് മക്കയിലെത്താനാണ് ഇപ്പോൾ ആഗ്രഹം. ശിഷ്യ ന്മാരോട് പറഞ്ഞു. "ഞാൻ ഹജ്ജിന് പോവുകയാണ്. നിങ്ങൾ ഇഷ്ട മുള്ള ദർസിലേക്ക് പോയി പഠനം പൂർത്തിയാക്കുക. എല്ലാവർക്കും സമ്മതം തന്നിരിക്കുന്നു. ഹജ്ജ് കഴിഞ്ഞ് ആരോഗ്യത്തോടെ തിരി ച്ചെത്തിയാൽ സൗകര്യമുള്ളവർക്ക് എന്റെ അടുത്ത് തന്നെ വരാം". അങ്ങനെ ചെറുവണ്ണൂരിലെ ദർസ് പിരിച്ചു വിട്ട് ഉസ്താദ് ഹജ്ജിന് പോയി. ഹജ്ജും ഉംറയും സിയാറത്തുമൊക്കെ കഴിഞ്ഞ് റാഹത്തായി, നിറഞ്ഞ മനസ്സോടെ ഉസ്താദ് നാട്ടിലെത്തി. പിന്നെ ചെറുവണ്ണൂരി ലേക്ക് പോയില്ല. തിരുവമ്പാടിയിലേക്കാണ് പിന്നെ പോയത്.



# കാപ്പാട്

ഉസ്താദിന്റെ ഭാര്യാ സഹോദരി ഭർത്താവ് ഖാരിഅ് അബ്ദുറ സാഖ് മുസ്‌ലിയാർ കാപ്പാട് മഖാം പള്ളിയിൽ ഖത്വീബായി സേവനം ചെയ്തു വരികയായിരുന്നു. അന്നാട്ടുകാർക്ക് നല്ലൊരു മുദരിസ്സിനെ വേണമെന്ന ആഗ്രഹമറിയിച്ചു. റസാഖ് മുസ്‌ലിയാർക്ക് രണ്ടാമതൊന്ന് ആലോചിക്കാനുണ്ടായിരുന്നില്ല. ഉടനെ അബ്ദുല്ല ഉസ്താദിനെ സമീപിച്ച് വിഷയം അവതരിപ്പിച്ചു. ചെറുവണ്ണൂരിൽ മുദരിസായി നിൽക്കുന്നതിനിടയിൽ ആദ്യത്തെ ഹജ്ജിനു പോയ ഉസ്താദ് തിരിച്ചു വന്നത് തിരുവമ്പാടിയിലേക്കായിരുന്നു. ചെറുവണ്ണൂരിൽ മുപ്പതോളം മുതിർന്ന വിദ്യാർത്ഥികൾ തന്നെ ഉണ്ടായിരുന്ന നല്ല ദർസായിരുന്നല്ലോ. ഹജ്ജിനിടയിൽ വിദ്യാർത്ഥികൾ പല ദർസുകളിലേക്കും മാറിപ്പോയി. ശൈഖുനായുടെ തന്നെ സമ്മതത്തോടെയായിരുന്നു ഈ പോക്ക്. ഹജ്ജ് കഴിഞ്ഞ് തിരുവമ്പാടിയിലെത്തിയപ്പോൾ ദർസിൽ പഴയ കുട്ടികളൊന്നും ഉണ്ടായിരുന്നില്ല. തിരുവമ്പാടി, ചെറുവണ്ണൂർ പോലെ ദർസിന് പറ്റിയ അന്തരീക്ഷവുമായിരുന്നില്ല. അങ്ങനെ റസാഖ് മുസ്‌ലിയാരുടെ ക്ഷണം സ്വീകരിച്ച് ശൈഖുന കാപ്പാട്ടെത്തി. 1984-ലായിരുന്നു ഇത്.

പ്രവിശാലമായ അറബിക്കടലിന്റെ മർമ്മരങ്ങളും തലോടലും കേട്ടുണരുന്ന വശ്യസുന്ദരമായ ഗ്രാമമാണ് കാപ്പാട്. ജനവാസം വളരെ കുറഞ്ഞതിനാൽ കാടുമൂടിക്കിടന്ന ഇവിടേക്ക് ഒരു ആത്മജ്ഞാനി കടന്നുവന്നെന്നും കൈ നിറയെ സ്വർണ്ണനാണയങ്ങൾ എടുത്ത് വലിച്ചെറിഞ്ഞെന്നും ഒരു ഐതിഹ്യമുണ്ട്. ആ സ്വർണ്ണ നാണയങ്ങൾ കണ്ടുപിടിക്കാൻ ജനങ്ങൾ കാട് വെട്ടിത്തെളിയിക്കുകയും ചെറിയ കൂരകൾ വെച്ച് താമസമാക്കുകയും ചെയ്തതായി അനുമാനിക്കപ്പെടുന്നു.

ഒരുപാട് ചരിത്രങ്ങൾക്ക് സാക്ഷിയായ നാടാണ് കാപ്പാട്. വൈദേശികാധിനിവേശത്തിന്റെ ആദ്യ കാൽപ്പാടുകൾ പതിഞ്ഞ പ്രദേശം. പോർച്ചുഗീസ് നാവികനും കൊള്ളക്കാരനുമായിരുന്ന വാസ്കോഡ

ഗാമ 1948-ൽ കാപ്പാട് എത്തിച്ചേർന്നുവെന്ന് ചരിത്രത്തിൽ കാണാം. ആത്മീയമായും കാപ്പാടിന് ഒട്ടേറെ പറയാനുണ്ട്. യമനിൽ നിന്ന് കേരളത്തിലെത്തിയ സാദാത്തുക്കളിൽ നല്ലൊരു പറ്റം കാപ്പാടും പരി സരങ്ങളിലും താമസമാക്കിയിട്ടുണ്ട്. ശംസുൽ ഉലമയും, ഒ.കെ ഉസ്താ ദുമടക്കം നൂറുക്കണക്കിന് ആലിമീങ്ങളുടെ ഗുരുവര്യരായ കാപ്പാട് കുഞ്ഞഹമ്മദ് മുസ്‌ലിയാരും അദ്ദേഹം ദർസ് നടത്തിയ ജുമുഅ മസ്ജിദും നാടിന്റെ ആത്മീയ തണലായി നിലകൊള്ളുന്നു.

അങ്ങനെ മഖാം പള്ളിയിലെ മുദരിസായി ഉസ്താദ് സേവനമാരംഭിച്ചു. ഖത്വീബും ഇമാമുമായി അബ്ദുറസാഖ് മുസ്‌ലി യാർ ഒരു വർഷം ഉസ്താദിനൊപ്പം കാപ്പാട് ഉണ്ടായിരുന്നു. ശേഷം അദ്ദേഹം കാപ്പാട് വിട്ടു. മുദരിസും ഖത്വീബും ഉസ്താദ് തന്നെയായി. പ്രക്ഷുബ്‌ധമായൊരു അന്തരീക്ഷത്തിലേക്കായിരുന്നു ഉസ്താദ് കട ന്നുവന്നത്. കാപ്പാട്ടുകാർ രണ്ടു ചേരിയായി തിരിഞ്ഞ് കലഹിക്കുന്ന കാലം. ഖാളീഭാഗവും തങ്ങൾഭാഗവും തമ്മിൽ നിലനിൽക്കുന്ന അഭി പ്രായ വ്യത്യാസത്തിന് നല്ല ആഴമുണ്ടായിരുന്നു. ഉസ്താദിനല്ലാതെ മറ്റൊരാൾക്കും അവിടെ പിടിച്ചു നിൽക്കാൻ സാധിക്കുകയില്ലെന്ന് ശിഷ്യന്മാർ സാക്ഷ്യപ്പെടുത്തുന്നു. അഭിപ്രായാന്തരം മൂത്ത് മൂത്ത് രംഗം വഷളായി. ഒരേ നാട്ടുകാർ പരസ്പരം കണ്ടാൽ തിരിഞ്ഞു നോക്കാത്ത അവസ്ഥ. സലാം പറഞ്ഞാൽ മടക്കാത്ത സങ്കടകരമായ സാഹചര്യങ്ങൾ. പ്രശ്നങ്ങൾക്കിടയിൽ ത്വലാഖുകൾ പോലും സംഭ വിച്ച് കുടുംബാന്തരീക്ഷങ്ങൾ കലങ്ങിമറിഞ്ഞു. ഖാളിയെ മുദരിസാ ക്കുന്നതുമായി ബന്ധപ്പെട്ടാണ് പ്രശ്നങ്ങൾ തുടങ്ങിയതെങ്കിലും ഒരു നാടിനെ രണ്ടായി പകുത്ത് മാറ്റുന്നതിലേക്ക് കാര്യങ്ങൾ എത്തിപ്പെ ടുകയായിരുന്നു. പ്രശ്നം പണ്ഡിതന്മാർക്കിടയിൽ ചർച്ചയായി. ഖുത്ബി മുഹമ്മദ് മുസ്‌ലിയാരും ശംസുൽ ഉലമയും ഇടപെട്ട് മഖാം പള്ളിയിൽ ജുമുഅ തുടങ്ങാൻ ഫത്‌വ നൽകി. പ്രശ്നത്തിന്റെ പേരിൽ അന്ന് ഒരു നാട്ടിൽ രണ്ട് ജുമുഅയും തുടങ്ങി. ഒരു വിഭാഗം ജുമു അത്ത് പള്ളിയും മറുവിഭാഗം മഖാം പള്ളിയും കേന്ദ്രീകരിച്ച് കഴി യുന്ന കാലത്താണ് അബ്ദുല്ല ഉസ്താദ് അങ്ങോട്ട് കയറി ചെല്ലുന്ന ത്.

ഉസ്താദിന്റെ കയ്യിൽ മാന്ത്രിക വടിയൊന്നും ഉണ്ടായിരുന്നില്ല. പക്ഷെ ആ സാന്നിദ്ധ്യവും ഇടപെടലുകളും കൊണ്ട് മാത്രം വിഭാഗീ യത പതിയെപ്പതിയെ കാപ്പാടിനെ വിട്ടൊഴിഞ്ഞു. ആർക്കും സങ്കൽപ്പി ക്കാൻ പോലും കഴിയാത്ത വിനയവും തന്ത്രങ്ങളും സമ്മിശ്രമായി സമ്മേളിച്ച ഉസ്താദിന്റെ സമീപനം തന്നെയായിരുന്നു അവിടെ മാറ്റ ത്തിന് കളമൊരുക്കിയത്. മുത്ത് നബി ഹിജ്റയായി വന്നപ്പോൾ മദീ

നയിൽ ഉണ്ടായിരുന്ന പ്രക്ഷുബ്ത്മായ സാഹചര്യങ്ങളാണ് നമുക്ക് ഓർമ്മ വരുന്നത്. ഔസും ഖസ്റജും തമ്മിൽ ഗോത്ര മഹിമയുടെ പേരിൽ പരസ്പരം പോരടിച്ചു കൊണ്ടിരിക്കുന്ന ഒരു അന്തരീക്ഷ ത്തിലേക്കാണ് മുത്ത് നബി കടന്നു വന്നത്. നിസാര കാര്യങ്ങൾക്കു പോലും അവർ വർഷങ്ങളോളം യുദ്ധം ചെയ്തു. ആയിരങ്ങൾ മരിച്ചു വീണു. തന്റെ പറമ്പിലെ ഈത്തപ്പനയോല അയൽവാസിയുടെ ഒട്ടകം കടിച്ചു തിന്നുവെന്ന കാരണത്താൽ രണ്ടു ഗോത്രങ്ങൾ തമ്മിൽ പോര ടിച്ചത് നാൽപ്പതോളം വർഷമായിരുന്നു. ആ യുദ്ധങ്ങൾ വരുത്തി വെച്ച നാശത്തിന് കണക്കില്ലായിരുന്നു. ഒന്നും രണ്ടും അഖബാ ഉട മ്പടികളും ഹിജ്റയും പ്രവാചകരുടെ സാന്നിദ്ധ്യവും കൊണ്ട് മദീന യാകെ മാറി. ഔസ് ഖസ്റജ് ഗോത്രങ്ങൾ വിശുദ്ധ മതത്തിന്റെ കുട ക്കീഴിൽ ഒരു മനസ്സോടെ സംഗമിച്ചു. പ്രവാചകരായിരുന്നു അവരെ ഒന്നിപ്പിച്ച ഘടകം.

ശൈഖുനാ അബ്ദുല്ല ഉസ്താദ് കാപ്പാട് കാണിച്ചതും ആ വിദ്യ യാണ്. ആരോടും പകയും വിദ്വേഷവുമില്ലാത്ത ആ വലിയ മനു ഷ്യൻ എല്ലാവരുടെയും ഉസ്താദായി ജീവിച്ചു കാണിച്ചു. പ്രഭാഷണ ങ്ങൾ നടത്തി ഒരു നാടിനെ മാറ്റിമറിക്കുകയായിരുന്നില്ല. പ്രായോ ഗിക ജീവിതം കൊണ്ട് പുതിയ ചരിത്രം രചിക്കുകയായിരുന്നു. മുൻവി ധിയില്ലാതെ വിഷയങ്ങളെ സമീപിച്ചു. പറയാനുള്ളതൊക്കെയും ക്ഷമ യോടെ ഉസ്താദ് കേൾക്കും. ചുറ്റുപാടും നിരീക്ഷിച്ച് കാര്യങ്ങൾ മനസ്സിലാക്കിയെടുക്കും. നാടിനും നാട്ടാർക്കും ഏറ്റവും മസ്ലഹ ത്തായ ഒരു തീരുമാനം കൈകൊള്ളും. ഇതായിരുന്നു ഉസ്താദിന്റെ രീതി. ഇരു വിഭാഗവും പരിപാടിക്ക് ക്ഷണിക്കും. ഉസ്താദ് രണ്ടി ടത്തും പോവും. ശരീഅത്തിന് വിരുദ്ധമല്ലാത്ത പരിപാടിയാണെന്ന് ബോധ്യപ്പെട്ടാൽ പിന്നെ മറ്റെല്ലാം മാറ്റിവെച്ച് പങ്കെടുക്കും. രണ്ട് വിഭാ ഗത്തോടും കുശലാന്വേഷണങ്ങൾ നടത്തും, സൗഹൃദങ്ങൾ പുതു ക്കും. നാട്ടുകാർക്കിതൊരു പുതിയ അനുഭവമായിരുന്നു. ക്രമേണ പിണങ്ങി നിന്നവർക്കിടയിലെ ഉറപ്പുള്ള പാലമായി ഉസ്താദ് മാറി. അവിടുത്തെ ഉള്ള് തുറന്ന ഇടപെടലുകൾ വീണ്ടും സജീവമായപ്പോൾ അകൽച്ച ഇല്ലാതായി കാപ്പാട് ഒറ്റ മനസ്സായി മാറി. ഉസ്താദിന്റെ ദർസ് വാർഷികവും മഖാം പള്ളിയിലെ പരിപാടികളും ഇരുവിഭാഗ ത്തിനും ഒരുമിച്ച് കൂടാനുള്ള വേദികളായി മാറി.

ചേമഞ്ചേരി പഞ്ചായത്തിൽ പതിനാലോളം ജുമുഅ മസ്ജിദുക ളുണ്ട്, അവിടങ്ങളിലൊക്കെയും മദ്റസയും. 'മഖാം പള്ളി ഉസ്താദ്' എന്ന് കാപ്പാട്ടുകാർ സ്നേഹാദരങ്ങളോടെ വിളിക്കുന്ന അബ്ദുല്ല ഉസ്താദായിരുന്നു മിക്ക ജമാഅത്ത്കാർക്കും ഇമാമിനെയും ഖത്വീ

ബിനെയും മുഅല്ലിമീങ്ങളെയുമൊക്കെ നിയമിച്ചു നൽകിയിരുന്നത്. മഖാം പള്ളിയിൽ ദർസ് നിലനിന്നിരുന്നത് കൊണ്ട് അത്യാവശ്യ സമയങ്ങളിൽ മദ്റസകളിലേക്ക് ഉസ്താദുമാരെ റിക്രൂട്ട് ചെയ്യാൻ സൗകര്യവുമായിരുന്നു. മഖാം പള്ളി, കളത്തിങ്ങൾ പള്ളി, പൂവ്വാട് ടൗൺ പള്ളി തുടങ്ങിയവയുടെ ഖാളി കോഴിക്കോട് ഖാളിമാരായിരുന്നു. സുപ്രധാനമായ വിഷയങ്ങളിൽ ഉസ്താദ് കോഴിക്കോട് ഖാളിമാരുടെ തീരുമാനം കാത്തിരുന്നു. അതിനനുസരിച്ച് പ്രവർത്തിച്ചു. മഖാം പള്ളിയിലെ ദർസ് പേരുകേട്ട ദർസായിരുന്നു. കൊയിലാണ്ടി താലൂക്കിലെ ഈ കുഗ്രാമത്തിൽ നിന്ന് ധാരാളം മുതഅല്ലിമുകൾ ബാഖിയാത്തിലേക്കും, ഇഹ്യാഉസ്സുന്നയിലേക്കും, മർക്കസിലേക്കും തഹ്സീലാവാൻ പോയിക്കൊണ്ടിരുന്നു. തങ്ങൾ പോറ്റിവളർത്തുന്ന മക്കൾ ഉന്നത സ്ഥാനങ്ങളിൽ എത്തുന്നുണ്ട് എന്ന സന്തോഷം കാപ്പാട്ടുകാർക്ക് ആത്മ സംതൃപ്തി നൽകി.

രീഷ്ട്രീയ പാർട്ടിക്കാരുമായി ബന്ധപ്പെട്ടുണ്ടായ പല അസ്വാരസ്യങ്ങളും കാപ്പാട് ദർസിനെയും ബാധിക്കാൻ തുടങ്ങി. പണ്ഡിതന്മാരെ വിലവെക്കാതെ എന്തും കാട്ടിക്കൂട്ടാമെന്ന രാഷ്ട്രീയക്കാരുടെ ധിക്കാരം അതിരുകടന്നു. പലഘട്ടങ്ങളിലും ഈ അപമാനം സഹിച്ച് ഇവിടെ തുടരണോ എന്ന് ശിഷ്യന്മാർ പരിഭവം പറഞ്ഞു. ഉസ്താദ് ചിരിച്ചു കൊണ്ട് പറയും “നിങ്ങൾക്കതൊക്കെ പറയാം നമ്മൾ ഇന്ന് ഇവിടെ നിന്ന് ഇറങ്ങിയാൽ ഈ ദർസ് ഇവിടെ നിൽക്കും. ഏത് നാട്ടിൽ പോയാലും വേറെ ഫിത്ന അവിടെയുമുണ്ടാവും. ഈ ദർസ് നാശാക്കി പോവണോ പരമാവധി സഹിക്കുക തന്നെ”.

കാപ്പാട് സേവനം ചെയ്തു കൊണ്ടിരിക്കുന്നതിനിടെ ഉസ്താദ് രണ്ടാമത്തെ ഹജ്ജിന് പുറപ്പെട്ടു. ദർസ് ഉപേക്ഷിച്ചാണ് അത്തവണയും ഹജ്ജിന് പോയത്. അത് കൊണ്ടു തന്നെ തിരിച്ചു വന്നപ്പോൾ കാപ്പാട്ടേക്ക് പോയില്ല. വേറെ പല സ്ഥലങ്ങളിൽ നിന്നും വിളിവന്നു. രാമനാട്ടുകര പൂവ്വണ്ണൂരിൽ രണ്ട് വർഷവും പാണ്ടിക്കാട് വെള്ളുവങ്ങാട് ഒന്നര വർഷവും സേവനം ചെയ്യുന്നത് ഈ ഇടവേളയിലായിരുന്നു. കാപ്പാട്ടുകാർക്ക് ഉസ്താദിനെ തന്നെ കിട്ടണമെന്നുണ്ടായിരുന്നു. ആരെ നിർത്തിയാലും മഖാം പള്ളിയിലെ സാഹചര്യങ്ങളുമായി പൊരുത്തപ്പെട്ട് പോവുന്നില്ല. ഉസ്താദിന് മാത്രമേ അവിടെ നിൽക്കാൻ കഴിയൂ എന്ന് പലരും പറയാൻ തുടങ്ങി. അങ്ങനെ കമ്മിറ്റിക്കാർ ഉസ്താദിനെ തിരക്കി വന്നു. മക്കളോടും അടുത്ത ബന്ധക്കാരോടും ബന്ധപ്പെട്ട് ഉസ്താദിനെ കാപ്പാട്ടേക്ക് തന്നെ കൊണ്ടുപോവാൻ ശ്രമം നടത്തി. ഉസ്താദിന് കഴിയില്ലെങ്കിൽ മകനെയെങ്കിലും പറഞ്ഞയച്ച് തരണമെന്ന് അവർ വാശിപിടിച്ചു. അവ

സാനം ഉസ്താദ് കാപ്പാട് തിരിച്ചെത്തി. നഷ്ടപ്പെട്ടതെന്തോ തിരിച്ചു കിട്ടിയ പ്രതീതിയായിരുന്നു നാട്ടുകാർക്ക്. പള്ളിയും ദർസും വീണ്ടും സജീവമായി. എല്ലാവർക്കും സന്തോഷം. മരണം വരെ ഇനി ഇവിടെയുണ്ടാവണം. കാപ്പാട്ടുകാർ ആഗ്രഹം പറഞ്ഞു. ഉസ്താദ് ആ വാക്ക് പാലിച്ചു. മരണരോഗത്തിന്റെ അവശതകൾ അനുഭവപ്പെടും വരെ കാപ്പാട് പോയി ജുമുഅക്കും സ്വലാത്തിനും നേതൃത്വം നൽകി.

ശേഷം മൂന്നാമത്തെ ഹജ്ജിനും ഉസ്താദ് പോയത് കാപ്പാട് നിന്നായിരുന്നു. ഹജ്ജ് കഴിഞ്ഞ് ഇങ്ങോട്ടു തന്നെ വരണമെന്ന നിബന്ധനയിൽ കമ്മിറ്റിക്കാർ ഉസ്താദിനെ യാത്രയയച്ചു. 1990ലായിരുന്നു ഇത്. ഹജ്ജ് കഴിഞ്ഞ് ഉസ്താദ് കാപ്പാട്ടെത്തി. 2007 വരെ ഖത്വീബും മുദരിസുമായി കാപ്പാട്ട് സേവനം തുടർന്നു. ദർസിലെ കുട്ടികളുടെ സാന്നിദ്ധ്യം ക്രമേണ കുറഞ്ഞു വന്നു. പള്ളിദർസുകൾക്ക് മൊത്തത്തിൽ സംഭവിച്ചു കൊണ്ടിരിക്കുന്ന ശോഷണം ഉസ്താദിന്റെ ദർസിനെയും ബാധിച്ചു. നിറഞ്ഞൊഴുകിയിരുന്ന ആ ജ്ഞാനനിർഝരി ഒരു ഒഴുക്കുചാലിനു വേണ്ടി കൊതിച്ചു കഴിഞ്ഞു. ബുദ്ധിമതികളായ മുതഅല്ലിമീങ്ങളെ ഇനിയും ലഭിക്കുമെന്ന പ്രതീക്ഷയിൽ ഉസ്താദ് അവിടെത്തന്നെ കഴിഞ്ഞു.



# പ്രതീക്ഷിക്കാത്ത ക്ഷണം

**അ**രീക്കോട് മജ്മഇൽ മുത്വവ്വൽ തുടങ്ങാൻ തീരുമാനിച്ച സമയത്താണ് മുതിർന്ന ഒരു ഉസ്താദിനെ കണ്ടെത്താനുള്ള ശ്രമം നടത്തുന്നത്. ചർച്ചകൾക്കൊടുവിൽ അബ്ദുല്ല ഉസ്താദിന്റെ പേരുയർന്നുവന്നു. അരീക്കോട്ടുകാരനായ വലിയ പണ്ഡിതനാണ്. ഇപ്പോൾ ദർസൊന്നുമില്ലാതെ ഖത്വീബായി കാപ്പാട് സേവനം ചെയ്തു വരികയാണ്. ഉസ്താദിനെ സമീപിച്ചു നോക്കാൻ മജ്മഅ് മാനേജ്മെന്റ് തീരുമാനിച്ചു. ചെന്നു വിഷയം പറഞ്ഞപ്പോൾ പെരുത്ത് സന്തോഷം. ദർസ് ചൊല്ലിക്കൊടുക്കാൻ അവസരം ലഭിക്കുകയല്ലെ, അതും നൂറിലധികം മുതഅല്ലിംകളുള്ള ഒരു സ്ഥാപനത്തിൽ. പക്ഷെ ചില തടസ്സങ്ങളുണ്ട്. കാപ്പാട്ടുകാർ സമ്മതിക്കുമോ എന്നറിയില്ല. മരണം വരെ ഇവിടെ തുടരണമെന്ന് അവർ പറഞ്ഞിട്ടുണ്ട്. കാപ്പാടും ഉസ്താദും തമ്മിലുള്ള ബന്ധം ബീരാൻ ഉസ്താദിനും ഹമീദുസ്താദിനും നന്നായി അറിയാം. പല മുദരിസുമാരും സ്ഥലം മാറിപ്പോരാറുണ്ട് പക്ഷെ അത്ര എളുപ്പത്തിൽ കാപ്പാട് നിന്ന് ഉസ്താദിനെ പറിച്ചു കൊണ്ടുവരാൻ സാധിക്കില്ല, നാട്ടുകാരെ മുഴുവൻ പറഞ്ഞ് ബോധ്യപ്പെടുത്തി സമ്മതം വാങ്ങണം

അങ്ങനെയാണ് വടശ്ശേരി ഉസ്താദ് കാപ്പാടെത്തുന്നത്. വഅള് പറയുകയാണുദ്ദേശ്യം. വഅള് കേൾക്കാൻ ധാരാളം ആളുകൾ ഒരുമിച്ചുകൂടി. സ്വതസിദ്ധമായ ശൈലി എല്ലാവർക്കും നന്നായി ബോധിച്ചു. വഅളിൽ ലയിച്ചിരിക്കുന്ന നാട്ടുകാരോട് അവസാനം വടശ്ശേരി ഉസ്താദ് പറഞ്ഞു "അബ്ദുല്ല ഉസ്താദ് വലിയ ആലിമാണ്. ഇത്രയും വിനയവും തഖ്‌വയുമുള്ള ഒരു നിറഞ്ഞ ആലിമിനെ ഇന്ന് കാണാൻ പോലും കിട്ടില്ല. പക്ഷെ, ഇന്ന് ചൊല്ലിക്കൊടുക്കാൻ കുട്ടികളില്ലാതെ വിഷമിക്കുകയാണുസ്താദ്. കിതാബും പിടിച്ച് മുന്നിൽ വന്നിരിക്കുന്ന മക്കളെക്കണ്ടാലെ ആ വിഷമം തീരൂ. നിങ്ങളും ഉസ്താദും തമ്മിലുള്ള ആത്മബന്ധം എനിക്ക് നന്നായി അറിയാം. മരണം വരെ ഇവിടെ ഉണ്ടാവണമെന്ന് നിങ്ങൾ ഉസ്താ

ദിനോട് പറഞ്ഞതാണ്. പക്ഷെ അടുത്ത തലമുറയിലേക്ക് കൈമാറ്റം ചെയ്യപ്പെടേണ്ട  ഈ ഇൽമ് പാഴാക്കിക്കളയുന്നത് ശരിയാണോ?. നിങ്ങൾക്ക് സമ്മതമാണെങ്കിൽ ഉസ്താദിനെ ഞാൻ അരീക്കോട് മജ്മഇലേക്ക് കൊണ്ടുപോവുകയാണ്. അവിടെ നൂറിലധികം വിദ്യാർത്ഥികൾ പഠിച്ചു കൊണ്ടിരിക്കുന്നു. സ്ഥാപനത്തിലെ പ്രധാന മുദരിസായി ഉസ്താദിനെ ഞങ്ങൾക്ക് ആവശ്യമുണ്ട്" വടശ്ശേരി ഉസ്താദ് സദസ്സിനെ മുഴുവനുമൊന്ന് നോക്കി. കാപ്പാട്ടുകാർക്ക് അത്ര പെട്ടെന്ന് സ്വീകാര്യമായ ഒരഭിപ്രായമായിരുന്നില്ല അത്. പക്ഷെ ഇൽമ് കൈമാറ്റം ചെയ്യേണ്ടതിന്റെ ആവശ്യകത അവരെ പറഞ്ഞ് ബോധ്യപ്പെടുത്തി. എല്ലാ വെള്ളിയാഴ്ചയും ഖുത്വുബക്കും മാസാന്ത സ്വലാത്തിനും ഉസ്താദ് ഇവിടെയെത്തും. മരണം വരെ ഉസ്താദ് നിങ്ങളോടൊപ്പമുണ്ടാകും. അങ്ങനെ കാപ്പാട്ടുകരുടെ അർദ്ധ സമ്മതത്തോടെ 2007ൽ ഉസ്താദ് മജ്മഇലെത്തി. കാപ്പാട്ടുകാർക്ക് കൊടുത്ത വാക്ക് ഉസ്താദ് പാലിക്കുക തന്നെ ചെയ്തു, മജ്മഇലായിരുന്ന കാലത്തും വെള്ളിയാഴ്ചകളിൽ രാവിലെത്തന്നെ കാപ്പാട് എത്തും. ജുമുഅ കഴിഞ്ഞ് നാട്ടിലേക്ക് തന്നെ തിരിക്കും. നാരിയ്യ സ്വലാത്തിന് നേതൃത്വം നൽകാൻ ബസ് കയറി കാപ്പാടെത്തും. കാപ്പാട്ടുകാരുടെ മരണത്തിലും വിവാഹങ്ങളിലും ഉസ്താദ് സാന്നിദ്ധ്യമറിയിച്ചു. 2014 മാർച്ച് 14ന് എ വി അഹ്മദ് കുട്ടി മുസ്ലിയാരുടെ മരണവിവരമറിഞ്ഞാണ് അവസാനം കാപ്പാടെത്തിയത്. ഉസ്താദ് വഫാത്താവുന്നതിന്റെ ഒരു മാസം മുമ്പായിരുന്നു  ഇത്. ഉസ്താദുമായി അടുത്ത ബന്ധം പുലർത്തിയിരുന്ന ആലസ്സം വീട്ടിൽ അഹ്മദ് കുട്ടി മുസ്ലിയാരുടെ മരണാനന്തര കർമ്മങ്ങൾക്ക് ഉസ്താദ് തന്നെ നേതൃത്വം നൽകി. ഉസ്താദ് തന്നെ ഇമാം നിൽക്കണമെന്ന് മകൻ കോയ കാപ്പാടിന് നിർബന്ധമായിരുന്നു. ഉസ്താദ് ഇമാമായി നിസ്കരിച്ചു, കഫൻപുടയിൽ വെക്കാൻ മണ്ണ് മന്ത്രിച്ചു നൽകി.

ഉസ്താദ് കാപ്പാട്ടുകാരോട് കാണിച്ച സ്നേഹം അവർ തിരിച്ചു നൽകിക്കൊണ്ടിരുന്നു. ആ പ്രദേശത്തെ ഇതര മതസ്ഥർക്കു പോലും ഉസ്താദ് അഭയ കേന്ദ്രമായിരുന്നു. അമുസ്ലിം സുഹൃത്തുക്കൾ പോലും മരണാനന്തരം ആ വലിയ മനുഷ്യന്റെ അസാന്നിദ്ധ്യത്തെക്കുറിച്ച് വേവലാതിപ്പെട്ടു. ഉസ്താദിന്റെ വീട്ടിലെ ആഘോഷങ്ങളിലും സന്തോഷങ്ങളിലുമെല്ലാം കാപ്പാട്ടുകാർ പലപ്പോഴും അരീക്കോട് മൈത്രയിലെ വീട്ടിൽ വന്നു. മകളുടെ കല്ല്യാണത്തിന് പി കെ കെ ബാവ സാഹിബ് മന്ത്രിയായിരുന്ന കാലത്ത് കൊടി വെച്ച് കാറിൽ മൈത്രയിലെ വീടിനു മുന്നിൽ വന്നിറങ്ങിയപ്പോൾ നാട്ടുകാർക്കത് കൗതുകമായി. രാഷ്ട്രീയപരമായി മന്ത്രിയുടെ പാർട്ടിയുമായി അത്ര

നല്ല ബന്ധമൊന്നും നാട്ടിലില്ലാത്ത കാലത്ത് മന്ത്രി നേരിട്ട് വീട്ടിലെത്തിയത് കണ്ടപ്പോൾ പ്രാദേശിക നേതാക്കൾക്ക് ഉസ്താദിനെക്കുറിച്ചുള്ള മുൻവിധികൾ മാറ്റിവെക്കേണ്ടി വന്നു. ഉസ്താദ് രോഗമായി വീട്ടിൽ വിശ്രമിക്കുന്ന സമയത്തും ആ നാട്ടുകാർ പഴവും പലഹാരവുമായി മൈത്രയിലെ വീട്ടുപടിക്കലെത്തി. വീട്ടിലെ വാഴ കുലച്ചാൽ, കൃഷി വിളവെടുത്താൽ, വീട്ടിലൊരു സന്തോഷമുണ്ടായാൽ അവരത് ഉസ്താദുമായി പങ്കുവെക്കാൻ അരീക്കോട്ടേക്ക് വണ്ടി കയറി. ഉസ്താദില്ലാത്ത മിമ്പറും മിഹ്റാബും കണ്ട് സങ്കടം അനുഭവക്കുന്ന പല കാരണവന്മാരും ഓരോ വെള്ളിയാഴ്ചയും ഉസ്താദിന് യാസീനും ഫാതിഹയും ഓതി ഹദ്‌യ ചെയ്യുന്നു. ശൈഖുനാക്ക് സേവനമെന്നാൽ കേവലം ചടങ്ങുകളോ ഉത്തരാവദിത്വം തീർക്കാനുള്ള ബദ്ധപ്പാടുകളോ ആയിരുന്നില്ല. നാട്ടുകാർ തിരിച്ചും കലവറയില്ലാതെ ആ കടപ്പാട് വീട്ടിക്കൊണ്ടിരിക്കുന്നു.

അരനൂറ്റാണ്ടു കാലത്തെ നിസ്വാർത്ഥമായ സേവനത്തിന് ചെറിയൊരു അംഗീകാരമായി കാപ്പാട്ടുകാർ 2007ൽ ശൈഖുനയെ ആദരിച്ചു. കാന്തപുരം ഉസ്താദ് അടക്കമുള്ള പണ്ഡിതന്മാർ ആ പരിപാടിയിൽ സംബന്ധിച്ചു. ആദ്യമൊക്കെ തയ്യാറായില്ലെങ്കിലും നാട്ടുകാരുടെ സ്നേഹ ബുദ്ധ്യായുള്ള നിർബന്ധത്തിനു വഴങ്ങുകയായിരുന്നു. ആ പരിപാടിയിൽ എ വി ഉമർ മുസ്‌ലിയാരും ആദരിക്കപ്പെട്ടു.



# അരീക്കോട് മജ്മഇൽ

2007-ൽ മുത്വവ്വൽ ആരംഭിച്ചപ്പോഴാണ് ഉസ്താദ് മജ്മഇൽ എത്തുന്നത് എന്ന് നേരത്തെ സൂചിപ്പിച്ചിരുന്നു. രാവിലെ 7.15ഓടെ സ്ഥാപനത്തിലെത്തി അസ്വറിന് വീട്ടിലേക്ക് മടങ്ങിപ്പോവുകയാണ് പതിവ്. പലപ്പോഴും കാൽനടയായാണ് ഉസ്താദ് വരുന്നത്. മൂർക്കനാട് നിന്ന് തോണിമാർഗം പുഴ കടക്കും. മിക്ക സമയത്തും മൂർക്കനാടിൽ നിന്നും മൈത്രയിലേക്കും നടന്നു തന്നെ പോയി. ബൈക്കിലോ മറ്റോ വീട്ടിലാക്കി കൊടുക്കാമെന്ന് വെച്ചാൽ ഉസ്താദ് സമ്മതിക്കുമായിരുന്നില്ല. കൈ രണ്ടും പുറകിൽ കെട്ടി വോയിൽ വാരി വലിച്ചു കെട്ടി താഴേക്കു നോക്കി ഒരു നടത്തമാണ്. വാർദ്ധക്യത്തിന്റെ അവശതകളൊന്നും ആ നടത്തത്തിൽ കാണില്ല. ഒരു ചെറുപ്പക്കാരന്റെ ഊർജ്ജസ്വലതയോടെ വേഗത്തിൽ നടക്കും. ഉസ്താദ് നടന്നു വരുന്നത് കണ്ടാൽ വിശുദ്ധ ഖുർആൻ പരിചയപ്പെടുത്തിയ ഇബാദുറഹ്മാന്റെ ചിത്രം മനസ്സിൽ ഓടിവരും. ഭൂമിയെപ്പോലും നോവിക്കാതെ വിനയപൂർവ്വം തലതാഴ്ത്തി വിനീത വിധേയനായി ശൈഖുന നടന്നു. വഴിയിൽ കാണുന്നവരോടൊന്നും അനാവശ്യ സംസാരം നടത്താനും മുതിർന്നില്ല.

മജ്മഇൽ മുതിർന്ന വിദ്യാർത്ഥികൾക്ക് മാത്രമായിരുന്നു ഉസ്താദ് ക്ലാസ്സെടുത്തിരുന്നത്. ബുഖാരി മുസ്‌ലിം, ബൈളാവി, ജംഉൽ ജവാമിഅ്, തുഹ്ഫ, അൽഫിയ്യ, ഫത്ഹുൽ മുഈൻ, മിശ്കാത്ത്, മുർശിദ്, യാഫിഈ തുടങ്ങി പ്രധാനപ്പെട്ട കിതാബുകളെല്ലാം ഉസ്താദ് ഓതിക്കൊടുത്തു. ശീതീകരിച്ച റൂമും ബെഡും കട്ടിലുമൊക്കെ ഉണ്ടായിരിക്കെ ഉസ്താദ് അതൊന്നും ഉപയോഗിച്ചില്ല. നിലത്ത് പുൽപ്പായ വിരിച്ച് തലയിണയിലേക്ക് ചാരിയിരുന്ന് ചൊല്ലിക്കൊടുത്തു.

അഞ്ച് പതിറ്റാണ്ടോളം കാലം പള്ളി ദർസുകളിലെ പ്രതാപമുള്ള ദർസുകൾക്ക് നേതൃത്വം നൽകിയ ഉസ്താദ് കോളേജിലെ രീതികളോട് പൂർണ്ണമായി പൊരുത്തപ്പെട്ട് മുന്നോട്ടു പോയി. ടൈംടേബിളും പരീക്ഷയും ഭൗതിക ക്ലാസ്സുകളും സമാജവും സംഘ

ടനയും എഴുത്തുമൊന്നും ഉസ്താദിന് ഉൾക്കൊള്ളാൻ കഴിയാത്ത പുതിയ കാര്യങ്ങളായിരുന്നില്ല. ഓരോന്നിന്റെയും പ്രാധാന്യവും ആവശ്യകതയും സന്ദർഭത്തിനനുസരിച്ച് ഉസ്താദ് തന്നെ വിദ്യാർത്ഥികൾക്ക് ബോധ്യപ്പെടുത്തി കൊടുത്തു. വിജ്ഞാന ദാഹികളായ നൂറിലധികം മുതഅല്ലിംകളുള്ള ഈ അന്തരീക്ഷം തന്നെ മതിയായിരുന്നു ഉസ്താദിനെ ആവേശം കൊള്ളിക്കാൻ. തന്റെ പൂർവ്വ കാല ശിഷ്യന്മാർ സന്ദർശിക്കാൻ വരുമ്പോഴെല്ലാം മജ്മഇലെ വിശേഷങ്ങളും സന്തോഷങ്ങളും പങ്കുവെച്ചു. ജീവിത സായാഹ്നത്തിൽ ഇങ്ങനെയൊരു അവസരം വീണു കിട്ടിയതിൽ അതീവ സന്തുഷ്ടനായിരുന്നു. ഇത് പലരോടും പറയുകയും ചെയ്തു. തുടക്ക കാലത്ത് മജ്മഇലുണ്ടാരുന്ന അസൗകര്യങ്ങളിലൊന്നും ശൈഖുനാക്ക് പരിഭവമില്ലായിരുന്നു. കാന്റീനിലെ ഭക്ഷണത്തെ കുറിച്ചും ഒരു മോശം അഭിപ്രായം പറഞ്ഞില്ല. അല്ലാഹുവിന്റെ ദീനിനെ ഹയാത്താക്കാൻ തന്നെ കൊണ്ടാവുന്നത് ചെയ്യുക എന്ന ലക്ഷ്യം മാത്രമായിരുന്നു ഉണ്ടായിരുന്നത്. മജ്മഇന്റെ ഭൗതിക സൗകര്യങ്ങൾ മെച്ചപ്പെടുത്തുന്നതിൽ എല്ലാവർക്കും ആവേശം നൽകി ഉസ്താദ് മുന്നിലുണ്ടായിരുന്നു. നിർമ്മാണ പ്രവർത്തനങ്ങളെല്ലാം ഉസ്താദിന്റെ തിരുകരങ്ങൾ കൊണ്ട് തുടങ്ങിത്തന്നു. കടംകൂടാതെ പണിപൂർത്തിയാവാൻ വേണ്ടി എപ്പോഴും പ്രാർത്ഥിച്ചു കൊണ്ടിരുന്നു. പണിയിലേക്ക് സാമ്പത്തിക സഹായം ചെയ്തു തരാൻ പറ്റിയ കാപ്പാട്ടുകാരിൽ നിന്ന് പണം പിരിച്ചും ഉസ്താദ് മജ്മഇന്റെ കൂടെ നടന്നു.

മൂത്ര സംബന്ധമായ അസുഖം മൂലം ആദ്യം കുറച്ചു ആഴ്ചകൾ സ്ഥാപനത്തിൽ വരാൻ കഴിഞ്ഞില്ല. പെരിന്തൽമണ്ണ എം.ഇ.എസിൽ അഡ്മിറ്റായി. രോഗം ഏറെക്കുറെ ഭേതമായി വീട്ടിലെത്തി. പിന്നീട് ക്ലാസ്സെടുക്കാൻ മജ്മഇൽ വന്നിട്ടില്ലെങ്കിലും പ്രധാനപ്പെട്ട പരിപാടികൾക്കൊക്കെ ഉസ്താദ് വന്ന് അനുഗ്രഹിച്ചു. വീട്ടിൽ വിശ്രമിക്കുന്ന സമയത്ത് തന്നെ കാണാൻ വരുന്ന ശിഷ്യന്മാരോടെല്ലാം മജ്മഇലെ വിശേഷങ്ങൾ ചോദിച്ചറിയും. ഓരോ ചെറിയ കാര്യവും ഉസ്താദിന് അറിയണമായിരുന്നു. എല്ലാം ചോദിച്ചു മനസ്സിലാക്കി സ്ഥാപനത്തിന്റെ പുരോഗതിയിൽ ആത്മാർത്ഥമായി സന്തോഷിച്ചു.

ഉസ്താദ് വന്നതിനു ശേഷം വന്ന എല്ലാ പുതിയ ബാച്ചുകാർക്കും കിതാബ് തുടങ്ങിക്കൊടുത്തിരുന്നത് ശൈഖുന തന്നെയായിരുന്നു. ആ തുടക്കത്തിന്റെ ബറക്കത്ത് ഞങ്ങൾ ഇന്നും അനുഭവിക്കുന്നുവെന്ന് വിദ്യാർത്ഥികൾ സാക്ഷ്യപ്പെടുത്തുന്നു.



# കുടുംബം

1965-ൽ, പൂക്കോട്ടുചോലയിൽ സേവനം ചെയ്യുന്ന സമയത്താണ് വിവാഹിതനാവുന്നത്. അരീക്കോട് പ്രദേശത്തെ തന്നെ അറിയപ്പെട്ട ഖാളിയാർ കുടുംബത്തിൽ നിന്ന് ഉസ്താദിനെ തേടി വിവാഹാലോചന വന്നു. പുഴക്ക് അക്കരെ താമസിക്കുന്ന യുവ പണ്ഡിതനായ പുതുശ്ശേരി അബ്ദുല്ല ബാഖവിയെക്കുറിച്ചും പിതാവ് മമ്മദാക്കയെ കുറിച്ചും അരീക്കോട്ടുകാർക്ക് നല്ല മതിപ്പായിരുന്നു. മമ്മദാക്കയുടെ ആൺമക്കളെല്ലാം ദീനീ രംഗത്ത് സേവനം ചെയ്യുന്നവരായിരുന്നല്ലോ. പണ്ഡിതനായ അബ്ദുല്ല ബാഖവിയെ തന്റെ പേരക്കുട്ടിക്ക് വരനായി ലഭിച്ചെങ്കിൽ എന്ന് ആഗ്രഹിച്ച അരീക്കോട് ഖാളിയും നാടിന്റെ നേതൃത്വവുമായ മുസ്‌ലിയാരകത്ത് അബൂബക്കർ ഖാളി പുതുശ്ശേരി കുടുംബവുമായി ബന്ധപ്പെട്ടു. അവർ തമ്മിൽ സംസാരിച്ച് കാര്യങ്ങളിൽ തീരുമാനത്തിലെത്തി. മുസ്‌ലിയാരകത്ത് കുടുംബം മഖ്ദൂമികളാണ്. പൊന്നാനിയിൽ നിന്ന് കേരളത്തിന്റെ പലഭാഗത്തേക്കും ഖാളിമാരായി നിയമിക്കപ്പെട്ട ഈ കുടുംബത്തിന്റെ താഴ്‌വേര് ഒന്നാം ഖലീഫ സ്വിദ്ദീഖ്(റ)വിലാണ് ചെന്നു മുട്ടുന്നത്. അങ്ങിനെ വലിയ തറവാട്ടുകാരായ മുസ്‌ലിയാരകത്ത് സ്വഫിയ്യയുമായി ഉസ്താദിന്റെ വിവാഹം നടന്നു. താഴത്തങ്ങാടി വലിയ ജുമുഅ മസ്ജിദിന്റെ പുറകിലായിരുന്നു ഭാര്യ വീട്. മൂന്ന് മക്കളായിരുന്നു ഉസ്താദിന് ഉണ്ടായിരുന്നത്. മൂത്ത മകൻ മുഹമ്മദലി ബാഖവി, രണ്ടാമത്ത മകൻ സ്വാദിഖലി, ഏക മകൾ മുനീറ. മക്കളോടെല്ലാം വലിയ സ്നേഹത്തിലായിരുന്നു കഴിഞ്ഞത്. പൂക്കോട്ടുചോലയിൽ സേവനം ചെയ്യുന്ന കാലത്ത് അസ്വ്റ് നിസ്കാരം കഴിഞ്ഞ് നടന്ന് മൈത്രയിലെ വീട്ടിൽ വരും. വരുമ്പോൾ മക്കൾക്ക് നൽകാൻ കയ്യിലെന്തെങ്കിലും കാണും. ഉപ്പയുടെ വരവ് മക്കൾക്ക് എപ്പോഴും സന്തോഷം നൽകുന്ന അനുഭവമായിരുന്നു.

കാപ്പാട് ജോലി ചെയ്യുന്ന കാലത്ത് വെള്ളിയാഴ്ച വൈകുന്നേ

രത്തോടെ വീട്ടിലെത്തും. ഞായറാഴ്ച രാവിലെ തിരിച്ചു പോവും. ഉപ്പ വീട്ടിലുള്ള ദിവസങ്ങളിൽ മക്കൾക്ക് പലഹാരങ്ങളും പഴങ്ങളുമൊക്കെ കിട്ടും. യാത്രകൾ കഴിഞ്ഞ് വരുമ്പോൾ ചിലപ്പോൾ മിഠായി വാങ്ങി കുപ്പായ കീശയിലിട്ടിട്ടുണ്ടാവും. പ്രിയപ്പെട്ട മകൾ മുനീറയാണ് ഈ മിഠായികളുടെ അവകാശി. വീട്ടിലേക്ക് പലഹാരങ്ങൾ വാങ്ങി വരുമ്പോൾ അത് വീട്ടിലെ ചെറിയ പെൺകുട്ടികളുടെ കയ്യിലാണ് കൊടുക്കേണ്ടതെന്ന് ഉസ്താദ് ചിലപ്പോഴൊക്കെ ക്ലാസിൽ പറയാറുണ്ട്. ആൺകുട്ടികളെ അപേക്ഷിച്ച് വീട്ടിനകത്ത് കഴിഞ്ഞു കൂടുന്ന പെൺകുട്ടികൾക്ക് ഇത് വലിയ ഉന്മേഷവും ആത്മാഭിമാനവും നൽകുമെന്നതിനാലാവണം ഈ രീതി. മകളുടെ വിവാഹം കഴിഞ്ഞതിനു ശേഷവും ഉസ്താദ് വീട്ടിലെത്തിയാൽ കുപ്പായ കീശയിൽ കയ്യിട്ട് മകൾക്ക് മിഠായി നൽകാറുണ്ടായിരുന്നുവെന്ന് ഭാര്യ പറയുന്നു. എന്ത് കിട്ടിയാലും പൊതിഞ്ഞ് കുട്ടികൾക്ക് കൊണ്ടു വന്നു കൊടുക്കുകയായിരുന്നു പതിവ്.

വീടിന്റെ ജീവനായി പേരകുട്ടികൾ ഓടിനടക്കാൻ തുടങ്ങിയതു മുതൽ സ്വന്തം മക്കളെ സ്നേഹിച്ചതു പോലെ ഇവരെയും സ്നേഹിച്ചു പരിചരിച്ചു പോന്നു. വല്യാപ്പ എല്ലാ പേരമക്കൾക്കും നല്ലതു മാത്രം പറയാനുള്ള ഓർമ്മകൾ തന്നാണ് വിടപറഞ്ഞിരിക്കുന്നത്. ഒഴിവു കിട്ടുന്ന ഇടവേളകളിൽ പേരമക്കളെ കയ്യിലെടുക്കാനും ഉസ്താദ് മടി കാണിക്കാറില്ല. ഏതു കാര്യത്തിലും മുത്ത് നബിയാണ് ഉസ്താദിന് മാതൃക. മകൾ സൈനബയുടെ മകളെ എടുത്തു കൊണ്ട് നിസ്കരിച്ച മുത്ത് നബിയുടെ ചിത്രം ചരിത്രത്തിലുണ്ട്. ഹസനെയും ഹുസൈനെയും പുറത്ത് കയറ്റി കളിപ്പിച്ചിരുന്നു തിരുനബി. ഇതൊന്നും പണ്ഡിതന്റെ പ്രതാപം നഷ്ടപ്പെടുത്തുകയല്ല, ദൃഢമാക്കുകയാണ് ചെയ്യുന്നത്. ഏതെങ്കിലും ആഴ്ചകളിൽ വീട്ടിലെത്താൻ കഴിയില്ലെങ്കിൽ വീട്ടുകാരെ മുൻകൂട്ടി വിവരമറിയിക്കും. ഇളയൂരിലേക്കാണ് മകളെ കെട്ടിച്ചയച്ചിരിക്കുന്നത്. അത്യാവശ്യ ഘട്ടങ്ങളിലൊക്കെ അവിടെ പോയി പേരക്കുട്ടികളെ സന്ദർശിക്കും. രണ്ട് ആൺമക്കളും മൈത്രയിൽ തന്നെ വീട് വെച്ചു താമസിക്കുന്നു.

മക്കളെയും ഇൽമിന്റെ വഴിയിൽ നടത്തണമെന്ന് ഉസ്താദിന് ആത്മാർത്ഥമായ ആഗ്രഹമുണ്ടായിരുന്നു. ചെറുവണ്ണൂരും കിനിയയിലും ചീക്കിലോടും ദർസ് നടത്തിയ കാലത്ത് മൂത്ത മകൻ മുഹമ്മദലിയെയും കൂടെ കൂട്ടിയിരുന്നു. മറ്റു വിദ്യാർത്ഥികളെ പോലെ അവനെയും സൂക്ഷിച്ച് വളർത്തും. കാപ്പാട് ദർസിൽ ഇളയമകൻ സ്വാദിഖ് അലിയും ഉപ്പയുടെ അടുത്ത് നിന്ന് ഓതി. മുഹമ്മദലിയെ തുടർന്നും പഠിപ്പിക്കുകയും അവസാനം ബാഖിയാത്തിലേക്ക് അയക്കുകയും

ചെയ്തു. ഉസ്താദിന്റെ ആഗ്രഹം പോലെ തന്നെ അദ്ദേഹം ബാഖവിയായി, ദീനീ രംഗത്ത് സേവനം ചെയ്തു വരുന്നു.

കുടുംബ ബന്ധങ്ങൾ ചേർക്കേണ്ടതിന്റെ പ്രാധാന്യം നന്നായി പഠിപ്പിച്ചു കൊടുത്ത ഉസ്താദ് ജീവിതം കൊണ്ട് മാതൃക കാണിച്ചു. ഉത്തരവാദിത്വത്തിന്റ തിരക്കുകൾക്കിടയിൽ ബന്ധങ്ങളിലെ പല ചട ങ്ങുകളിലും പലപ്പോഴും പങ്കെടുക്കാൻ സാധിക്കാറില്ല. എങ്കിലും സമയത്തിനനുസരിച്ച് എല്ലായിടത്തും എത്താൻ ശ്രമിക്കും. ജീവിത ത്തിന്റെ അവസാന കാലത്ത് രോഗങ്ങളുമായി വീട്ടിൽ വിശ്രമിക്കുന്ന സമയം. ബത്തേരിയിൽ ഭാര്യയുടെ കുടുംബത്തിൽ ഒഴിവാക്കാനാ വാത്ത ഒരു കല്യാണം നടക്കുന്നു. ഭാര്യയുടെ താൽപര്യ പ്രകാരം ഉസ്താദ് തലേന്ന് തന്നെ കല്യാണത്തിനെത്തി. വീട്ടുകാരുടെ സ്നേഹ ബുദ്ധ്യായുള്ള നിർബന്ധത്തിന് വഴങ്ങി അന്ന് അവിടെ താമസിച്ചു. ഭാര്യയുടെ കുടുംബക്കാരുമായി സൗഹൃദം പുതുക്കി നാട്ടിലേക്ക് തിരിച്ചു.

സഹോദരങ്ങളോടെല്ലാം ഉസ്താദ് അടുത്ത ബന്ധം നില നിർത്തി. പഠിക്കാൻ പോയിരുന്ന കാലത്ത് പലപ്പോഴും വാർഷിക അവധിയിൽ റമളാനിൽ നാട്ടിൽ വരുമ്പോൾ പെങ്ങന്മാരെയൊക്കെ സന്ദർശിക്കും. കയ്യിൽ പലഹാരങ്ങളുമായി പടികടന്നു വരുന്ന കുഞ്ഞാങ്ങള അവർക്കെല്ലാം മധുരിക്കുന്ന ഓർമ്മകളായിരുന്നു. ഇന്നും ജീവിച്ചിരിക്കുന്ന രണ്ട് സഹോദരിമാർ ആ നല്ല ഓർമ്മകൾ പങ്കുവെച്ചു. അടുത്ത കാലത്ത് വരെ അവർ ആരെങ്കിലും മൈത്ര യിലെ വീട്ടിൽ വന്നാൽ 'വണ്ടിപൈസ' എന്ന് പറഞ്ഞ് ഉസ്താദ് കാഷ് എടുത്ത് കൊടുക്കും. കുടുംബത്തിൽ എന്നും ഉസ്താദിന് വലിയ സ്ഥാനമായിരുന്നു. 'വലിയ ഇക്കാക്ക' ഇല്ലെങ്കിൽ ഉസ്താദ് തന്നെ ദുആ ചെയ്യണമെന്നാണ് കുടുംബക്കാരുടെയെല്ലാം ആഗ്ര ഹം. കുടുംബ സദസ്സുകൾക്ക് നേതൃത്വം നൽകിയിരുന്നത് ഉസ്താദ് തന്നെയായിരുന്നുവെന്ന് സഹോദരി ആമിന ഓർക്കുന്നു.



# വിനയവും ലാളിത്യവും

പഴങ്ങൾ കൊണ്ട് കനംതൂങ്ങുന്ന ഫല വൃക്ഷത്തിന്റെ ശിഖിരങ്ങൾ കുനിയുന്നതു പോലെ പർവ്വത സമാനമായ വിജ്ഞാനമുള്ള പണ്ഡിതന്മാർ വിനയാന്വിതരായിക്കും. അബ്ദുല്ല ഉസ്താദ് ഇത്തരം ഉഖ്റവിയ്യായ ആലിമീങ്ങൾക്ക് മികച്ച ഉദാഹരണമായിരുന്നു. വിനയവും ലാളിത്യവുമായിരുന്നു ഉസ്താദിന്റെ മുഖമുദ്ര. ശിഷ്യന്മാരും ബന്ധുക്കളും നാട്ടുകാരും ജോലിസ്ഥലത്തുള്ളവരും, ആരോട് ഉസ്താദിനെ കുറിച്ച് ചോദിച്ചാലും ആദ്യം പറയുക അവിടുത്തെ വിനയത്തെ കുറിച്ചായിരിക്കും. അഹങ്കാരം എന്തെന്ന് അറിയാത്ത ആൾ രൂപമായിരുന്നു ഉസ്താദ്. ഏത് ചെറിയകുട്ടിയോടും വിനയത്തിലും താഴ്മയിലും പെരുമാറും. എല്ലാവരേയും വേണ്ട വിധം പരിഗണിക്കും. ചിരിച്ചു കൊണ്ടല്ലാതെ സംസാരിക്കാൻ ഉസ്താദിന് അറിയില്ലായിരുന്നു. ഉള്ള് തുറന്ന് നിറഞ്ഞ് വിരിഞ്ഞുള്ള ആ ചിരിയിൽ ആശ്വാസം കണ്ടെത്താൻ ഉസ്താദിനെ അഭയ കേന്ദ്രമായി കണ്ടവരും ധാരാളമായിരുന്നു.

ലളിതമായ വസ്ത്രധാരണ രീതിയായിരുന്നു ഉസ്താദ് സ്വീകരിച്ചിരുന്നത്. ജാഡകളില്ലാതെ നടന്നു വരുന്ന ശൈഖുനയെ കണ്ട പലരും ഉസ്താദിനെ തിരിച്ചറിയാതെ പോയിട്ടുണ്ട്. കുറ്റിപ്പുറത്തുകാരനായ ഒരു പണ്ഡിതൻ ഒരിക്കൽ കാപ്പാട് വന്നു. ഉസ്താദിനെ കുറിച്ച് കേട്ടറിഞ്ഞ് നേരിൽ കാണാൻ വന്നതാണ്. കാപ്പാട് മഖാം പള്ളിയിൽ എത്തിയ അദ്ദേഹം ആദ്യം കണ്ടത് ഉസ്താദിനെ തന്നെയായിരുന്നു. അദ്ദേഹം ഉസ്താദിനോട് തിരക്കി. “മഖാം പള്ളി ഉസ്താദ് ഇവിടെ ഇല്ലേ?” ഫലിത പ്രിയനായ അബ്ദുല്ല ഉസ്താദ് ചിരിച്ചു കൊണ്ട് പറഞ്ഞു “ഉസ്താദ് മുകളിലുണ്ടാവും”. അൽപ്പസമയം കഴിഞ്ഞ് ശിഷ്യന്മാരിൽ നിന്ന് കാര്യം മനസ്സിലായപ്പോഴാണ് അദ്ദേഹത്തിന് പറ്റിയ അമളി ബോധ്യപ്പെടുന്നത്.

ദുൻയാവിന്റെ ആഢംഭരങ്ങളോട് ഒരു പ്രതിബദ്ധതയും കാണിക്കാത്ത ശൈഖുന വസ്ത്രങ്ങൾ ഇസ്തിരിയിട്ട് മിനുക്കാനോ ചുളി

യാതെ കൊണ്ടു നടക്കാനോ ശ്രമിച്ചില്ല. കോണൊപ്പിച്ച് തലപ്പാവ് കെട്ടുന്ന രീതിയും ഉണ്ടാവില്ല. വാരി വലിച്ച് ഒരു കെട്ടാണ്. പല പ്പോഴും കുപ്പായത്തിന്റെ ബട്ടണുകൾ പോലും ശ്രദ്ധിക്കാതെ ലാളി ത്യത്തിന്റെ മറപിടിച്ച് ആൾകൂട്ടിത്തിനിടയിൽ ഒളിച്ച് ജീവിച്ചു. ആരെ യെങ്കിലും നേരിൽ കാണാനോ സംസാരിക്കാനോ ഉണ്ടെങ്കിൽ നേരിട്ട് അങ്ങോട്ട് ചെല്ലും. ഇങ്ങോട്ട് വിളിച്ചു വരുത്തുന്ന ശീലമുണ്ട ായിരുന്നില്ല. ശിഷ്യന്മാരായ ചെറിയ കുട്ടികളെ കിട്ടാനാണെങ്കിലും പലപ്പോഴും ഇതായിരുന്നു രീതി. ആവശ്യം ഉസ്താദിന്റേതാണെ ങ്കിൽ നേരിട്ട് അങ്ങോട്ട് പോവും. ശൈഖുനയുടെ തന്നെ ശിഷ്യ നായ അരീക്കോട് മജ്മഇലെ ഒരു ഉസ്താദിന്റെ കയ്യിൽ നിന്ന് ഒരി ക്കൽ ശറഹ് മുസ്‌ലിം നോക്കാൻ വാങ്ങി. ആവശ്യം കഴിഞ്ഞാൽ തിരിച്ചു കൊടുക്കണമല്ലോ കിതാബും കയ്യിലെടുത്ത് ഉസ്താദ് കോണിപ്പടികൾ കയറി ശിഷ്യന്റെ റൂമിലെത്തി കിതാബ് കൈമാറി. ഉസ്താദിന്റെ വിനയത്തിന്റെ മുമ്പിൽ പകച്ചു നിൽക്കാൻ മാത്രമേ നമുക്ക് സാധിക്കൂ. സ്ഥാപനത്തിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കും സമാനമായ അനുഭവങ്ങളുണ്ട്. കിതാബുകളും പത്രങ്ങളുമൊക്കെ യായി പലപ്പോഴും റൂമുകളിലേക്ക് കയറിവന്നു.

വിദ്യാർത്ഥികളിൽ ആർക്കെങ്കിലും രോഗമായതായി അറി ഞ്ഞാൽ അവർ വിശ്രമിക്കുന്ന റൂമിലേക്ക് കോണിപ്പടികൾ സാഹ സികമായി കയറി വന്ന് വാർദ്ധക്യത്തിന്റെ വൈഷമ്യങ്ങൾക്കിടയിലും ഉസ്താദ് സ്നേഹവൽസലനായ പിതാവിനെപ്പോലെ പെരുമാറി. അല്ലാഹുവിന്റെ പ്രീതിക്കു വേണ്ടിയല്ലാതെ ഒരാളെയും വെറുക്കാൻ അവിടുന്ന് ശ്രമിച്ചില്ല. ഒരാളെക്കുറിച്ചും മോശമായതൊന്നും പറഞ്ഞി ല്ല. ശിഷ്യന്മാരെ സ്വന്തം മക്കളെ പോലെയാണ് ഉസ്താദ് സ്നേഹി ച്ചിരുന്നത്. അവരുടെ ജീവിതത്തിലെ ഓരോ സ്പന്ദനങ്ങളും അവർ പോലും അറിയാതെ ഉസ്താദ് നിരീക്ഷിച്ചു കൊണ്ടിരുന്നു.

റൂമിൽ തന്നെ സന്ദർശിക്കാൻ വരുന്ന മുതഅല്ലിമീങ്ങളോട് എല്ലാം ചോദിച്ചറിയും. “ഇടക്കൊക്കെ വന്നോണ്ടി” എന്നു പറയും. നിസ്സാര കാര്യങ്ങളെന്ന് പറഞ്ഞ് നാം അവഗണിക്കുന്ന വിഷയങ്ങൾ പോലും ഉസ്താദ് ആഴത്തിൽ ചോദിച്ചറിയും. വിദ്യാർത്ഥികളുടെ വീട്ടിലെ സാമ്പത്തിക സ്ഥിതിയും കുടുംബ പ്രശ്നങ്ങളുമെല്ലാം ചിക ഞ്ഞെടുത്ത് മനസ്സിലാക്കും. തന്നാൽ കഴിയുന്ന കാര്യങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്യും. മജ്മഇലെ ഒരു ശിഷ്യൻ ഉസ്താദുമായി സംസാരിക്കുന്നതിനിടെ സഹോദരിയുടെ വിവാഹ കാര്യം പരാ മർശിച്ചു. “എങ്ങനെ പണം കണ്ടെത്തും” എന്നന്വേഷിച്ചു കൊണ്ട് ഉസ്താദ് മുതഅല്ലിമിനോട് കാപ്പാട് വരാൻ പറഞ്ഞു. അവിടെ വെച്ച്

നല്ലൊരു സംഖ്യ ആ കല്യാണ ചെലവിലേക്ക് സ്വരൂപിച്ചു കൊടുത്തു. ശിഷ്യന്മാരുടെ വിഷമങ്ങൾ ഏറ്റെടുക്കാനുള്ള ഉസ്താദിന്റെ ആത്മാർത്ഥമായ ആഗ്രഹമാണ് ഇത് കാണിക്കുന്നത്.

എല്ലാ ചിലവുകളും വരുള് പറഞ്ഞ് കണ്ടെത്തി ഉണ്ടാക്കേണ്ടിയിരുന്ന ഒരു മുതഅല്ലിമിന്റെ ജീവിതം ഉസ്താദിന്റെ ശ്രദ്ധയിൽ പെട്ടു. “ഈ ഷർട്ട് ആരു വാങ്ങിയതാ” ഒരിക്കൽ ഉസ്താദ് അവനോട് ചെദിച്ചു. “ഞാൻ വരുള് പറഞ്ഞ് ഉണ്ടാക്കിയതാ”. “എത്ര രൂപയായി”. “അടിച്ചു കിട്ടിയപ്പോഴേക്ക് അഞ്ഞൂറ് രൂപയായി”. “നിനക്ക് ഒരു ഷർട്ട് ശീലയുണ്ട് എന്റെ വീട്ടിൽ, വൈകുന്നേരം അങ്ങോട്ടു വാ” ഉസ്താദ് പറഞ്ഞു. വിദ്യാർത്ഥി തലയാട്ടി സമ്മതിച്ചു. പിന്നെ ആ ശിഷ്യൻ ഉസ്താദിന്റെ വീട്ടിൽ പോവുകയും അത് വാങ്ങുകയും ചെയ്തു. ആ ഷർട്ട് അടിച്ചു കൊണ്ടു വന്ന് ഉസ്താദിനെ കാണിച്ചു. ഉസ്താദിനും ശിഷ്യനും മനസ്സ് നിറഞ്ഞു. ഇതായിരുന്നു ശൈഖുനായുടെ ജീവിതം. സ്വദഖയുടെ പുണ്യം പറഞ്ഞ് തടിച്ച ഗ്രന്ഥങ്ങളെഴുതാനും മണിക്കൂറുകൾ ദൈർഘ്യമുള്ള പ്രസംഗങ്ങൾ നടത്താനും പലർക്കും കഴിഞ്ഞേക്കും. അതെല്ലാം പ്രായോഗവത്കരിക്കുമ്പോഴാണ് പലരും പരാജയപ്പെടുന്നത്. ഇവിടെയാണ് അബ്ദുല്ല ഉസ്താദ് ജയിക്കുന്നത്. പ്രഭാഷണ വേദികളിലും കനപ്പെട്ട പുസ്തകങ്ങളിലും ഒരുപക്ഷെ ഉസ്താദിനെ നിങ്ങൾക്ക് കാണാൻ സാധിച്ചെന്ന് വരില്ല. പക്ഷെ ഉസ്താദ് ജീവിതം കൊണ്ട് പഠിപ്പിക്കുകയായിരുന്നു.

നിരന്തരമായ ക്ലാസ്സുകൾക്കിടയിൽ ഉറങ്ങിപ്പോവുന്ന വിദ്യാർത്ഥികളെ നോക്കി ഉസ്താദ് ചിരിക്കും. എന്നിട്ടൊരു ചോദ്യമാണ് “ഉറങ്ങിപ്പോഴോ?” ആ ചോദ്യം മാത്രം മതിയാവും ഒരു കൂട്ടച്ചിരിയോടെ ക്ലാസ് വീണ്ടും സജീവമാകും. ആദരവുകൾ ഉസ്താദ് തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. തന്റെ കൈ ചുംബിക്കാൻ ആരെങ്കിലും ശ്രമിച്ചാൽ ചിരിച്ചു കൊണ്ട് കൈവലിക്കും. “ഞാനതിനൊന്നും അർഹനല്ല” എന്ന് വിനയപൂർവ്വം പറയും. രാവിലെ 7.15ന് ഉസ്താദ് കൃത്യമായി മജ്മഇലെത്തും. മൂന്നാല് കിലോമീറ്ററുകൾക്കപ്പുറത്ത് നിന്ന് ചാലിയാർ മുറിച്ചു കടന്നു കൊണ്ടാണ് വരുന്നത്. മൂർക്കനാട് പാലം വരുന്നതിനു മുമ്പ് തോണിമാർഗമാണ് യാത്ര. ബൈക്കിലോ മറ്റു വാഹനങ്ങളിലോ വീട്ടിൽ ചെന്നു കൊണ്ടാക്കാൻ ശ്രമിച്ചാൽ വഴങ്ങില്ല. കഴിവതും ഒഴിഞ്ഞുമാറി തലതാഴ്ത്തി കൈ രണ്ടും പിറകിൽ കെട്ടി ഭൂമിയെ നോവിക്കാതെയൊരു നടത്തമാണ്.

വീട്ടിൽ നിന്ന് പ്രാതൽ കഴിച്ചാലും ഇല്ലെങ്കിലും ഉസ്താദ് ചായ ആവശ്യപ്പെടാറില്ല. കണ്ടറിഞ്ഞ് ആരെങ്കിലും കൊടുത്താൽ കുടിക്കും, അത്രമാത്രം. തനിക്ക് ഭക്ഷണം കൊണ്ടുവരുന്ന ഖാദിമുകളോട്

ഒന്നിനും പരാതി പറയില്ല. എന്നും ഒരു വിഹിതം അവർക്കായി മാറ്റിവെക്കും. റൂമിലിരുത്തി അവരെകൊണ്ടത് കഴിപ്പിച്ചാലെ ഉസ്താദിന് സന്തോഷമാവുകയൊള്ളൂ. പത്ത് വർഷം മുത്ത് നബിക്ക് സേവനപ്പെട്ട് കഴിഞ്ഞിരുന്ന അനസ്(റ) പറഞ്ഞതുപോലെ സേവനകാലത്തിനിടയിൽ മുഖം കറുപ്പിച്ചുള്ളൊരു സമീപനം ഖാദിമീങ്ങൾക്ക് അനുഭവപ്പെട്ടിട്ടില്ല. ഒരു ദിവസം പതിവ് സമയത്ത് ഉസ്താദ് സ്ഥാപനത്തിലെത്തിയിരുന്നില്ല. ഉസ്താദ് ഇല്ലെന്നു കരുതി ഖാദിം ഭക്ഷണവുമായി ചെന്നില്ല. മൂന്ന് മണി കഴിഞ്ഞതിന് ശേഷമാണ് ഉസ്താദ് റൂമിലുള്ളത് അറിയുന്നത്. ഉടനെ ഭക്ഷണവുമായി ഉസ്താദിന്റെ അടുത്തേക്കോടി. ആ മുഖത്തൊരു ഭാവപ്പകർച്ചയുമുണ്ടായിരുന്നില്ല. തനിക്ക് ഭക്ഷണം ലഭിക്കാത്ത വിവരം ആരെയും അറിയിച്ചതുമില്ല.

സ്വന്തമായി ചെയ്യാവുന്ന കാര്യങ്ങൾക്ക് മറ്റൊരാളുടെ സഹായം ആവശ്യപ്പെടുന്നത് തീരെ ഇഷ്ടമായിരുന്നില്ല. പായയും തലയിണയും ചുരുട്ടി റൂമിലെ ഒരു മൂലയിൽ വെച്ച് പതുക്കെ വാതിലടച്ച് പുറത്തിറങ്ങും. വസ്ത്രങ്ങൾ അലക്കാൻ പോലും ആരെയും ഏൽപിച്ചില്ല. ഉസ്താദ് അറിയാതെ വസ്ത്രങ്ങൾ റൂമിൽ നിന്നെടുത്ത് അലക്കി കൊടുക്കുകയായിരുന്നു ശിഷ്യന്മാർ ചെയ്തിരുന്നത്. "ഒട്ടകപ്പുറത്ത് നിന്ന് കടിഞ്ഞാൺ താഴെ വീണാലും ഇറങ്ങിയെടുക്കുകയല്ലാതെ നിങ്ങൾ പരസഹായം പരമാവധി ആവശ്യപ്പെടരുത്" എന്ന തിരുനബിയുടെ പാഠം ജീവതത്തിൽ പകർത്തുകയായിരുന്നു ശൈഖുന. പൂക്കോട്ടുചോലയിൽ സേവനം ചെയ്ത പതിനേഴ് കൊല്ലവും എന്നും അസ്വറ് നിസ്കാരം കഴിഞ്ഞ് കാൽ നടയായി വീട്ടിലെത്തും. വീട്ടിലെ കാര്യങ്ങളിൽ കണ്ണെത്തിച്ച് മഗ്‌രിബ് വാങ്ക് വിളിക്കുമ്പോഴേക്ക് പള്ളിയിലെത്തും. രാത്രി രണ്ടാം ദർസ് കഴിഞ്ഞ് വീട്ടിലേക്ക് നടക്കും. സുബ്ഹി വാങ്ക് വിളിക്കുന്നതിനു മുമ്പ് ഓടി പള്ളിയിൽ തന്നെ എത്തും. ഇതായിരുന്നു ആ ജീവിതം. പള്ളിയിൽ സുബ്ഹി ബാങ്ക് വിളിക്കാൻ മുഅദ്ദിന് എത്തിയിട്ടില്ലെങ്കിൽ ഉസ്താദ് ബാങ്ക് വിളിക്കും. മുദരിസ് ബാങ്ക് വിളിക്കുന്നത് ഒരു കുറച്ചിലാണെന്ന 'ഈഗോ' പ്രശ്നമൊന്നും ഉസ്താദിനുണ്ടായിരുന്നില്ല. ബാങ്ക് വിളിക്കുന്നവർക്ക് മുത്ത് നബി വാഗ്ദാനം ചെയ്ത പരിധികെട്ടിപ്പറയാനാവാത്ത പ്രതിഫലങ്ങളിലായിരുന്നു ഉസ്താദിന്റെ കണ്ണ്. ബാങ്ക് കൊടുത്ത ശേഷം മുതഅല്ലിമീങ്ങളെയെല്ലാം വിളിച്ചുണർത്തും. ശിഷ്യന്മാരെ അഭിസംബോധന ചെയ്യുന്ന രീതിയും വാത്സല്യം നിറഞ്ഞതായിരുന്നു. ശിഷ്യന്മാരിൽ പ്രമുഖനായിരുന്ന കോയ കാപ്പാടിനെ 'കോയു' എന്നായിരുന്നു ഉസ്താദ് വിളിച്ചിരുന്നത്. മജ്മഇലെ ശിഷ്യന്മാരിൽ ലേഖനമെഴുതുന്നവരെ 'ലേഖനമെഴുതുന്ന കുട്ടി', 'സമ്മാനം കിട്ടിയ കുട്ടി'

എന്നൊക്കെ വിശേഷണങ്ങൾ പറഞ്ഞ് വിളിക്കുമായിരുന്നു. ആ വിളികൾ പോലും തങ്ങൾക്ക് പ്രചോദനം പകർന്നു നൽകിയെന്ന് ശിഷ്യന്മാർ ഓർക്കുന്നു.

വലിയ കിതാബ് തിരിയുന്ന ആലിമാണെന്ന ഭാവം തീരെ ഉണ്ടായിരുന്നില്ല. കിതാബുമായി ഓതാൻ വരുന്നവരോട് നമുക്ക് ഒരുമിച്ച് നോക്കി ഓതാട്ടോ എന്നേ പറയൂ. രിഫാഈ റാത്തീബിനെ ജീവിപ്പിക്കുന്ന കുടുംബ പരമ്പരയിൽ പിറന്ന കോയ കാപ്പാടിന് കുത്ത് റാത്തീബുമായി ബന്ധപ്പെട്ട ഒരു കിതാബ് കിട്ടി. 'തശഫ്ഫുൽ അസ്മാഅ്' എന്ന ചാവക്കാട് കോയക്കുട്ടി തങ്ങളുടെ ഗ്രന്ഥമായിരുന്നു അത്. ശാലിയാത്തിയുടെ അവതാരികയുള്ള ആ കിതാബുമായി കോയ ഉസ്താദിനെ സമീപിച്ചു. ഓതിത്തരാൻ അപേക്ഷിച്ചു. നമ്മൾക്ക് രണ്ടാൾക്കും കൂടി ഓതട്ടോ എന്നായിരുന്നു മറുപടി. കുത്ത് റാത്തീബുമായി ബന്ധപ്പെട്ട മുഴുവൻ കാര്യങ്ങളും ഉസ്താദ് കോയയിൽ നിന്നും പിതാവ് അഹ്മദ് കുട്ടി മുസ്‌ലിയാരിൽ നിന്നും ചോദിച്ചു പഠിച്ചു. ചെറിയ കുട്ടികളെ പോലെ ഒരു മടിയുമില്ലാതെ കാര്യങ്ങളന്വേഷിച്ചു മനസ്സിലാക്കി.



# പരിത്യാഗം

സുഹ്ദിന്റെ നേർപതിപ്പായിരുന്നു ശൈഖുനായുടെ ജീവിതം. നൂറുകണക്കിനു ശിഷ്യഗണങ്ങളുടെ സ്നേഹനിധിയായ ഗുരുവര്യരായിരുന്നിട്ടും മരണം വരെ ലാളിത്യത്തോടെ ഉസ്താദ് ജീവിച്ചത് ഇതുകൊണ്ടാണ്. ഒട്ടേറെ സമ്പാദിക്കാനും ആഢംഭരത്തോടെ ജീവിക്കാനും സാധിക്കുമായിരുന്നു. പക്ഷെ, ദുൻയാവ് തീരെ ആഗ്രഹിച്ചില്ല. മഹാന്മാരുടെ ലക്ഷണം പറയപ്പെട്ടതുപോലെ ഒതു കൊതുകു ചിറകിന്റെ വിലപോലും ദുൻയാവിന് നൽകിയില്ല.

ശിഷ്യന്മാരെയോ കമ്മിറ്റിക്കാരെയോ ഒന്ന് അറിയിച്ചാൽ വാഹനത്തിൽ ജോലി സ്ഥലത്ത് എത്താവുന്ന സാഹചര്യത്തിലാണ് മൂന്നും നാലും കിലോ മീറ്ററുകൾ കാൽനടയായി സഞ്ചരിച്ച് ഉസ്താദ് പൂക്കോട്ടുചോലയിലും മജ്മഇലും എത്തിയത്. വാർദ്ധക്യത്തിന്റെ അവശതകൾ അനുഭവിക്കുന്ന സമയത്താണ് നാലു വർഷത്തോളം മജ്മഇലേക്ക് നടന്നത്. പരിത്യാഗം ഒന്നു കൊണ്ടുമാത്രമായിരുന്നു ഇതെല്ലാം. ശിഷ്യന്മാരും സ്നേഹ ജനങ്ങളും നല്ല വസ്ത്രങ്ങൾ ഉസ്താദിന് നൽകും. പക്ഷെ അതൊന്നും ഉപയോഗിക്കാതെ നിർദ്ധനരായ വിദ്യാർത്ഥികൾക്ക് നൽകി ഉസ്താദ് ത്യാഗത്തിന്റെ വഴി തിരെഞ്ഞെടുത്തു.

ഭക്ഷണത്തിന്റെ കാര്യത്തിൽ ഒരു നിർബന്ധവുമുണ്ടായിരുന്നില്ല. മുന്നിലെത്തിയതെന്തും കഴിക്കും. ഒന്നിനെക്കുറിച്ചും പരിഭവമില്ല. ഒരു വീട്ടിൽ നിന്ന് രാത്രി ഭക്ഷണം കൊണ്ടുവരാറുള്ളത് ഉണങ്ങിയ ഒന്നോ രണ്ടോ ചപ്പാത്തി മാത്രമായിരുന്നുവെന്ന് ശിഷ്യന്മാർ അറിയുന്നത് വളരെ വൈകിയായിരുന്നു. അത് ഉസ്താദിന് കഴിക്കാനാവില്ലെന്നും ആ ദിവസങ്ങളിൽ പട്ടിണിയായിരിക്കുമെന്ന് തിരിച്ചറിഞ്ഞ അവർ ശൈഖുനയോട് കാര്യം തിരക്കി. ഒരു പുഞ്ചിരി മാത്രമായിരുന്നു മറുപടി. അതിൽ പിന്നെ എന്നും ഉസ്താദിന്റെ ഭക്ഷണം കുട്ടികൾ നിരീക്ഷിക്കാൻ തുടങ്ങി. സേവനം ചെയ്ത് ജീവിക്കുന്നതിനിടയിൽ പല രാത്രിയും ഭക്ഷണം ലഭിക്കാതെ കട്ടൻ ചായ കുടിച്ച്

കിടന്ന അനുഭവം ഉസ്താദിനുണ്ട്. പക്ഷെ ഇതൊന്നും ആരെയും അറിയിച്ചില്ല. ചില ദിവസങ്ങളിൽ ദർസ് മുടങ്ങുമോ എന്ന് ഭയപ്പെടുമ്പോൾ ഒരൽപം കഞ്ഞിവെള്ളം കിട്ടാൻ അടുത്തുള്ള ബീവിയുടെ വീട്ടിലേക്ക് പറഞ്ഞയക്കും. കാപ്പാട് ജോലി ചെയ്ത മുപ്പത് വർഷവും തിരുവങ്കൂറിൽ ബസ്സിറങ്ങി നടന്ന് കാപ്പാട് മഖാം പള്ളിയിലെത്തും. വഴിയിൽ ആരും കാണാതിരിക്കാൻ റോഡുപേക്ഷിച്ച് ഉൾവഴിയിലൂടെ നടന്ന് പള്ളിയിലെത്തും.

മജ്മഇൽ ഉസ്താദിന് വിശ്രമിക്കാനായി എ.സിയും കട്ടിലും കിടക്കയുമെല്ലാം സൗകര്യപ്പെടുത്തിയ റൂമുണ്ടായിരുന്നു. പക്ഷെ ഒരിക്കൽ പോലും എ.സി ഉപയോഗിക്കാനോ ബെഡിൽ കിടക്കാനോ തയ്യാറായില്ല. നിലത്ത് ഓലപ്പായ വിരിച്ച് തലയിണ ചുമരിലേക്ക് ചാരി വെച്ച് പാതി കിടക്കുന്ന രൂപത്തിൽ ഇരുന്ന് ക്ലാസ്സെടുത്തു. സേവനം ചെയ്ത സ്ഥലങ്ങളിലൊന്നും സൗകര്യങ്ങളെക്കുറിച്ച് പരിഭവം പറഞ്ഞില്ല. കട്ടിലോ കിടക്കയോ മറ്റു സൗകര്യങ്ങളോ ഒന്നും നിർബന്ധമുണ്ടായിരുന്നില്ല. മഖാം പള്ളിയിൽ പുനരുദ്ധാരണ പ്രവർത്തനങ്ങൾ നടക്കുന്ന സമയത്ത് പള്ളിയുടെ വെറും നിലത്ത് പായ വിരിച്ചായിരുന്നു കുറേ കാലം കിടന്നിരുന്നത്. പൂക്കോട്ടുചോലയിൽ ഉസ്താദിന് സ്വന്തമായി റൂം പോലുമുണ്ടായിരുന്നില്ല. പള്ളിയിൽ പായ വിരിച്ച് കിടക്കും. ശിഷ്യന്മാർ ചെന്നു ചോദിക്കും "കമ്മിറ്റിക്കാരോട് റൂം സൗകര്യപ്പെടുത്തി തരാൻ പറഞ്ഞു കൂടേ" "നമുക്ക് ഇതൊക്കെ പോരേ" എന്ന് ചിരിച്ചു കൊണ്ട് മറുപടി പറയും.

പഠന കാലത്ത് അനുഭവിച്ച കഷ്ടതകളെ കുറിച്ച് അപൂർവ്വമായെങ്കിലും പങ്കുവെക്കാറുണ്ട്. കഴിക്കാൻ ഒന്നും ലഭിക്കാതെ പലദിവസങ്ങളും കടന്നു പോയി. നിവൃത്തിയില്ലാതെ അവസാനം പച്ചിലയും പച്ചവെള്ളവും കഴിച്ച് ദിവസങ്ങൾ തള്ളിനീക്കിയ കരളലയിപ്പിക്കുന്ന അനുഭവങ്ങൾ ആ ജീവിതത്തിൽ കഴിഞ്ഞു പോയിട്ടുണ്ട്. ശിഅ്ബ് അബീത്വാലിബിൽ ഉപരോധത്തിൽ കഴിഞ്ഞ മുത്ത് നബിയെയും സഖാക്കളേയുമാണ് നമുക്ക് ഓർമ്മ വരുന്നത്. ഭക്ഷണം ലഭിക്കാതിരുന്ന പ്രതിസന്ധി ഘട്ടത്തിൽ അവർക്ക് പച്ചിലയിൽ അഭയം തേടേണ്ടി വന്നു. ഉസ്താദ് സഹിച്ച ത്യാഗങ്ങൾക്ക് ലഭിച്ച പ്രതിഫലമാണ് അവിടുത്തെ അഗാധ പാണ്ഡിത്യമെന്ന് ശിഷ്യന്മാർ മനസ്സിലാക്കുന്നു. ചിലപ്പോൾ അപൂർവ്വമായെങ്കിലും കഞ്ഞി ലഭിക്കും. അരപ്പാത്രം കഞ്ഞിയിൽ മൂന്നോ നാലോ വറ്റുകൾ മാത്രമാണ് ഉണ്ടാവുക. എങ്കിലും കഞ്ഞി വെള്ളം കിട്ടിയാൽ തന്നെ സന്തോഷമായി എന്നാണ് വറുതിയുടെ കാലത്തെ അവസ്ഥ.



# ജ്ഞാനദാഹി

**ജ്ഞാ**ന സമ്പാദനവും വിതരണവും ഒരാവേശമായി സ്വീകരിച്ച ആളായിരുന്നു ശൈഖുന. ബാല്യകാലത്ത് ആറാം വയസ്സിൽ ശംഊൻ മുസ്‌ലിയാരുടെ ഓത്തുപള്ളിയിൽ നിന്നും തുടങ്ങിയ സാമ്പ്രദായിക പഠനം ഇരുപത്തെട്ടാം വയസ്സിൽ ബാഖിയാത്തിൽ നിന്ന് തഹസീൽ ആവുന്നതുവരെ തുടർന്നു. പിന്നീട് മരണം വരെ പഠിക്കാനുള്ള അഭിനിവേശമായിരുന്നു. ആരോടും ചോദിച്ചു പഠിക്കുന്നതിൽ തെല്ലും മടിയുണ്ടായിരുന്നില്ല. മജ്മഇൽ ജംഅ് ഓതിക്കൊടുക്കുന്ന കാലം പ്രായാധിക്യം കാരണം വല്ലഭാഗത്തും ഖഫാഅ് കുടുങ്ങിയാൽ കിതാബെടുത്ത് നേരെ താഴത്തങ്ങാടി ജുമുഅത്ത് പള്ളിയിലേക്ക് നടക്കും. അബ്ദുറസാഖ് ഉസ്താദുമായി ചർച്ച ചെയ്ത് തീരുമാനമാക്കി വന്ന് ബാക്കി ഓതിക്കൊടുക്കും. ഇതായിരുന്നു ഉസ്താദ്. കിതാബുമായി റസാഖ് ഉസ്താദിനെ കാണാൻ പോവുന്നത് ശിഷ്യന്മാർ കാണുമോ എന്ന അഭിമാന പ്രശ്നമൊന്നും ശൈഖുനാക്കുണ്ടായിരുന്നില്ല.

ദാരിദ്രത്തിന്റെ കയ്പ്പുനീര് കുടിച്ചിറക്കിക്കൊണ്ട് അത്യാധ്വാനം ചെയ്ത് പഠിച്ചെടുത്ത ജ്ഞാന മുത്തുകൾ നീണ്ട അഞ്ചു പതിറ്റാണ്ടു കാലം നൂറുക്കണക്കിനു വിദ്യാർത്ഥികൾക്ക് പകർന്നു നൽകാനുള്ള മഹാഭാഗ്യം അല്ലാഹു ഉസ്താദിന് നൽകി. വിശപ്പടക്കാൻ ഒരു തുള്ളി കഞ്ഞിവെള്ളം പോലും കിട്ടാതെ പ്രയാസപ്പെട്ട് കിതാബോതി പഠിച്ചതിന് നാഥൻ നൽകിയ അംഗീകാരമായിരുന്നു ഇത്. തഫ്സീർ, ഹദീസ്, ഫിഖ്ഹ്, തസവ്വുഫ്, മആനി, നഹ്‌വ്, സ്വർഫ്, ഉസ്വൂൽ തുടങ്ങി സർവ്വ വിജ്ഞാന ശാഖകളിലും നൈപുണ്യം നേടുകയും മനോഹരമായ ശൈലിയിൽ നാടൻ ഉപമകളിലൂടെ ലളിതവും സരസവുമായി അത് ശിഷ്യന്മാർക്ക് പകർന്നു നൽകുകയായിരുന്നു ഉസ്താദിന്റെ ശൈലി.

വെറുതെ ഇരിക്കുന്ന ഒരു സമയവും ഉസ്താദിനുണ്ടായിരുന്നില്ല. എപ്പോഴും മുത്വാലഅ തന്നെയായിരിക്കും. പുൽപ്പായയിൽ കിടന്ന്

രണ്ട് കൈകൾ കൊണ്ട് കിതാബ് ഉയർത്തിപ്പിടിച്ച് ദീർഘനേരം മുത്വാലഅ ചെയ്യും. ഈ സമയത്ത് പുറത്തെന്ത് സംഭവിച്ചാലും ഉസ്താദ് അറിയില്ല. കിതാബ് മുത്വാലഅ ചെയ്യുന്ന വേളയിൽ റൂമിലെത്തിയ പലർക്കും, ഉസ്താദ് തിരിഞ്ഞു നോക്കാത്ത കാരണത്താൽ മടങ്ങി പ്പോരേണ്ട അനുഭവങ്ങളുണ്ടായിട്ടുണ്ട്. ആ സമയത്ത് തൊട്ടടുത്ത് പോയിരുന്നാലും ചിലപ്പോൾ അറിഞ്ഞെന്ന് വരില്ല. കിതാബിലങ്ങ് ലയിച്ചൊരു ഇരുത്തമാണ്. പരിസരം മറന്ന് ജ്ഞാന സാഗരത്തിൽ നിന്ന് മുത്തുകൾ പെറുക്കിയെടുക്കും. പലയാവർത്തി നോക്കി തീർത്ത ഭാഗങ്ങൾ തന്നയാവും പിന്നേയും മുത്വാലഅ ചെയ്യുന്നത്. ഏറ്റവും പുണ്യം ലഭിക്കുന്ന ഒരു ഇബാദത്ത് എന്ന നിലക്കാണ് ശൈഖുന ഇത് ചെയ്തു പോരുന്നത്.

കിതാബുകൾ മാത്രമായിരുന്നില്ല അറിവ്ദായകമായ എന്തും ഉസ്താദ് വായിക്കാൻ ശ്രമിക്കും. മാരത്തോൺ ദർസുകൾക്കിടയിൽ വീണു കിട്ടുന്ന ഒഴിവു വേളകളിൽ, പ്രത്യേകിച്ച് മുതഅല്ലിമീങ്ങൾ ഭക്ഷണത്തിന് പോവുന്ന ഇടവേളകളിൽ സ്ഥിരമായി പത്രം വായി ക്കാറുണ്ടായിരുന്നുവെന്ന് കാപ്പാട്ടുകാർ പറയുന്നു. ആദ്യം മുതൽ അവസാനം വരെ ഒന്നും വിടാതെ വായിക്കും. കാപ്പാട്ടെ വെള്ളി യാഴ്ച പ്രസംഗങ്ങളിൽ ഈ വായനയുടെ സ്വാധീനം നന്നായി കാണാ മായിരുന്നു. ഇംഗ്ലീഷും ഹിന്ദിയും ഭാഷകൾ പഠിച്ചെടുക്കാനും ഉസ്താദ് ശ്രമം നടത്തിയിരുന്നു. ഉസ്താദിന്റെ ശേഖരത്തിൽ നിന്നും ലഭിച്ച ഒരു തടിച്ച നോട്ടുപുസ്തകം നിറയെ ഇംഗ്ലീഷും ഹിന്ദിയും പഠിക്കാൻ ഉപയോഗിച്ചതായിരുന്നു. ഓരോ ചെറിയ പദവും വാച കവും ഉച്ചാരണവും അർത്ഥവും സഹിതം ഉദാഹരണങ്ങളോടു കൂടി എഴുതിപ്പഠിച്ചതിന്റെ പകർപ്പുകൾ. ഒരു വലിയ നോട്ടുപുസ്തകം മുഴു വൻ എഴുതിത്തീർക്കുന്ന സമയം ഭാഷാ പഠനത്തിനു നീക്കിവെച്ചു എന്നത് ഉസ്താദിന്റെ ജ്ഞാന ദാഹം സൂചിപ്പിക്കുന്നുണ്ട്.

സാമ്പ്രദായികമായി പള്ളിദർസുകളിൽ ഓതിവരുന്ന കിതാബു കൾ മാത്രമായിരുന്നില്ല. ശറഹുൽ അനാം, മൻഖൂസ്, ബാനത്ത് സുആ ദ്, ബുർദ ഇതെല്ലാം ഉസ്താദ് ക്ലാസ്സെടുത്തു. മനോഹരമായ വിശദീ കരണങ്ങൾ നൽകി. ചില സമയങ്ങളിൽ ആകർഷകമായ പദക്കൂട്ട ങ്ങൾ പറഞ്ഞ് ശിഷ്യന്മാരെ കൗതുകം കൊള്ളിച്ചു. കാപ്പാട് ഒരി ക്കൽ ബാനത്ത് സുആദ് ക്ലാസ്സെടുത്തു കൊണ്ടിരിക്കുകയാണ് കഅ്ബ്(റ)ന്റെ മനോഹരമായ ബൈത്തുകൾക്ക് അർത്ഥം പറയുക യാണ് ഉസ്താദ്. “അതിശീഘ്രം മുന്നോട്ട് കുതിക്കുന്ന അശ്വൻ...” ശിഷ്യന്മാർ തലയുയർത്തി പുരികം ചുളിച്ച് ഉസ്താദിനെ നോക്കി. ഉസ്താദൊന്ന് വിടർന്ന് ചിരിച്ചു കൊണ്ട് അർത്ഥമാവർത്തിച്ചു. ഇത്ര

മനോഹരമായ ഭാഷയിലുള്ള അവതരണം കേട്ടപ്പോഴാണ് പലർക്കും ഉസ്താദിന് മലയാളത്തിലുള്ള നൈപുണ്യം ബോധ്യപ്പെട്ടത്. നന്നായി മലയാളം അറിയാമെങ്കിലും സാധാരണക്കാരനോടും ക്ലാസ്സിലും നാടൻ ശൈലിയാണ് ഉസ്താദ് സ്വീകരിച്ചിരുന്നത്.

എല്ലാവരും തന്റെ ദർസിൽ തന്നെ പിടിച്ചു നിൽക്കണമെന്ന ദുർവാശിയൊന്നുമുണ്ടായിരുന്നില്ല. "അൽഫിയ ഓതാൻ ഉമർ മുസ്‌ലിയാരാണ് നല്ലത്. നീ അവിടെ പോയി ഓതിക്കോ" ഒരിക്കൽ കോയയോട് ഉസ്താദ് പറഞ്ഞു. തന്റെ ശിഷ്യന്മാരുടെ ഭാവി സുരക്ഷിതമായിരിക്കണമെന്ന് വലിയ നിർബന്ധമായിരുന്നു. അതിനു വേണ്ട സിദ്ധികളെല്ലാം അവരെ പരിശീലിപ്പിച്ചു. ഖുത്വുബയും തൽഖീനും ഇമാമത്തും ഖിറാഅത്തുമെല്ലാം കൂടെ നടന്ന് പഠിപ്പിച്ചു. മആശിറ വിളിക്കാനും ബാങ്ക് വിളിക്കാനും അവസരം നൽകി. ഇമാമത്തും ഖിറാഅത്തുമെല്ലാം പുറകിൽ നിന്ന് നിരീക്ഷിച്ച് ആവശ്യമായ തിരുത്തലുകൾ നിർദ്ദേശിച്ചു. ഒരു മഹല്ലിന്റെ ഉത്തരവാദിത്വം നിർവ്വഹിക്കുമ്പോൾ എന്തൊക്കെ ശ്രദ്ധിക്കണമെന്ന് നിരന്തരം പറഞ്ഞു കൊടുത്തു കൊണ്ടിരുന്നു. രണ്ടത്താണിയിൽ ഒ.കെ ഉസ്താദിന്റെ വലിയ ദർസ് നടക്കുന്ന സമയം കാപ്പാട്ടെ മുതിർന്ന കുട്ടികളെ കോളേജിൽ അയക്കുന്നതിനു മുമ്പ് ഒ.കെ ഉസ്താദിന്റെ മുന്നിലിരുത്തണമെന്ന് ശൈഖുന ആഗ്രഹിച്ചു. ഉസ്താദ് തന്നെ നേരിട്ട് രണ്ടത്താണിയിലെത്തി ഒ.കെ ഉസ്താദുമായി സംസാരിച്ച് ശിഷ്യന്മാരെ അയക്കാൻ സമ്മതമാക്കി തിരിച്ചു വന്നു. അങ്ങനെ ഏതാനും കുട്ടികളെ ആ ദർസിലേക്കയച്ചു. അവർ പിന്നെ ഇഹ്‌യാഉസ്സുന്നയിൽ പോയി തഹ്സീലായി. ശിഷ്യന്മാരുടെ ഭാവി സുരക്ഷിതമാക്കാനുള്ള ഉസ്താദിനുള്ള ആഗ്രഹമാണ് ഇത് കാണിക്കുന്നത്.

ക്ലാസ്സിൽ പറയുന്ന മഅ്‌ലൂമാത്തുകളെല്ലാം കിതാബിന്റെ വക്കത്ത് എഴുതിവെക്കാൻ മുതഅല്ലിമീങ്ങളെ നിർബന്ധിച്ചു. "ഇപ്പോൾ നിങ്ങൾക്ക് മനസ്സിലാവില്ലെങ്കിലും പിന്നീട് അതിന്റെ ഉപകാരം ബോധ്യപ്പെടും". ഉസ്താദ് പറയും. സ്വന്തമായി നോക്കിയെടുക്കാൻ കഴിയുന്ന വിദ്യാർത്ഥികൾക്ക് കിതാബ് നോക്കാൻ ഇജാസത്ത് കൊടുത്ത് ധൈര്യം പകർന്നു. 'ഉസ്താദ് നൽകിയ സമ്മതം കൊണ്ടാണ് ഞങ്ങൾക്ക് സധൈര്യം കിതാബുമായി ബന്ധപ്പെട്ടു ജീവിക്കാൻ കഴിയുന്നതെന്ന് ' കൊയിലാണ്ടി ഖൽഫാനിലെ ഹക്കീം മുസ്‌ലിയാർ ഓർക്കുന്നു. കിതാബുകൾക്ക് പുറമെ ആനുകാലിക പ്രാധാന്യമുള്ള വിഷയങ്ങളും ക്ലാസിൽ ചർച്ചക്കു വന്നു. വളപുരം ത്വലാഖ് സംവാദം കത്തി നിൽക്കുന്ന സമയം. സംവാദത്തിന്റെ ഓഡിയോ കാസറ്റ് സംഘടിപ്പിച്ച് ക്ലാസ്സിൽ കേൾപ്പിച്ചു. സംവാദം

പൂർണ്ണമായും ഉസ്താദും മുതഅല്ലിമീങ്ങളും ഇരുന്ന് കേട്ടു. വാദങ്ങൾ ഉന്നയിക്കുന്നതിലെ ശൈലിയും സമർത്ഥനത്തിലെ പിഴവുകളും ചൂണ്ടിക്കാണിച്ച് വിദ്യാർത്ഥികൾക്ക് സംവാദം പഠിപ്പിച്ചു. ഒരിക്കൽ, ബർത്ത് ഡേ ആഘോഷിക്കുന്നതിനെ ഒരാൾ പരിഹസിച്ച് പ്രസംഗിക്കുന്നത് ഉസ്താദിന്റെ ശ്രദ്ധയിൽ പെട്ടു. കുട്ടികളോട്, ഈ വിഷയത്തിൽ മതത്തിന്റെ നിലപാട് എന്താണെന്ന് അന്വേഷിച്ചു പഠിക്കാൻ പ്രചോദനം നൽകി. അവസാനം ഉസ്താദ് തന്നെ പൂർത്തീകരണം നൽകി. "തുഹ്ഫയിൽ ശുക്റിന്റെ സുജൂദ് പരാമർശിക്കുന്നിടത്ത് ശർവാനിയിൽ പറയുന്നുണ്ട്. ജന്മത്തിൽ സന്തോഷിച്ച് നന്ദി സൂചകമായി വല്ലതും ചെയ്യുന്നത് സുകൃതമാണെന്ന്". അതോടെ ആ വിഷയത്തിന് ശുഭാന്ത്യമായി. മറ്റൊരിക്കൽ തറപ്രസംഗം നടത്തുന്ന ഒരു ഖത്വീബിനെക്കുറിച്ച് ഉസ്താദ് കേട്ടു. ശിഷ്യന്മാരോട് പോയി ചോദിക്കാൻ പറഞ്ഞു. ആ സംസാരങ്ങൾക്കിടയിൽ കിതാബുകൾ വെച്ചുള്ള ഉസ്താദിന്റെ സമർത്ഥനം കേട്ട് ആ ഖത്വീബ് ഉത്തരം മുട്ടി. തറപ്രസംഗം അതോടെ അവസാനിക്കുകയും ചെയ്തു.

ഭൗതിക വിഷയങ്ങൾ പഠിക്കുന്നതിലും വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിച്ചു. ഡിഗ്രിയും പിജിയും പി.എച്ച്.ഡിയും ചെയ്യാൻ വിദ്യാർത്ഥികൾക്ക് പ്രോത്സാഹനം നൽകി. മജ്മഇൽ നിൽക്കുന്ന കാലത്ത് വിദ്യാർത്ഥികളുടെ ഭൗതിക പഠനത്തിലെ പുരോഗതി ഓരോ ഘട്ടത്തിലും അന്വേഷിച്ച് പ്രോത്സാഹിപ്പിച്ച് കൊണ്ടിരുന്നു.

ഓരോ വിദ്യാർത്ഥിക്കും മനസ്സിലാവുന്ന ശൈലിയിലായിരുന്നു ക്ലാസ്സ്. ക്ലാസിലെ ഏറ്റവും ബുദ്ധി കുറഞ്ഞ വിദ്യാർത്ഥിക്കുപോലും നന്നായി മനസ്സിലാവുന്ന രീതിയിൽ നാടൻ ഉദാഹരണങ്ങൾ പറഞ്ഞ് വിഷയം ലളിതമാക്കി. തന്റെ യുവത്വ കാലത്ത് നന്നായി അടിക്കുമായിരുന്നു ഉസ്താദ്. കൂടുതൽ സ്നേഹ മുള്ളവരെ കൂടുതൽ അടിക്കും. ഈ ശിക്ഷണമാണ് ഞങ്ങളെ ഞങ്ങളാക്കിയതെന്ന് പിൽക്കാലത്ത് അവർക്ക് ബോധ്യപ്പെട്ടു. എന്നാൽ വാർദ്ധക്യ കാലത്ത് മജ്മഇലെത്തിയപ്പോഴത്തെ ശൈലി തീർത്തും വ്യത്യസ്തമായിരുന്നു. വടി ഉപയോഗിക്കാതെ കാർക്കശ്യങ്ങളൊന്നുമില്ലാത്ത ശൈലിയായിരുന്നു അന്ന് സ്വീകരിച്ചിരുന്നത്. മുതഅല്ലിമീങ്ങൾ വായിച്ചു കൊടുക്കണം. വായനയിലെ പിഴവുകൾ അപ്പോൾ തിരുത്തി കൊടുക്കും.

പ്രമുഖ പണ്ഡിതനായ കാപ്പാട് എ.വി ഉമർ ബാഖവി, ഉസ്താദിന്റെ അടുത്ത സുഹൃത്തായിരുന്നു. വെള്ളിയാഴ്ചകളിൽ ശൈഖുന ഉമർ മുസ്‌ലിയാരുടെ വീട്ടിൽ പോവും. കുറേ സമയം സംസാരിച്ചിരിക്കും. സംസാരം മുഴുവൻ ഇൽമുമായി ബന്ധപ്പെട്ട ബഹ്സുകളായി

രിക്കും. എത്ര പറഞ്ഞാലും മതിവരില്ല. ഗൈറ്റ് കടന്നു പോയ ആൾ പുതിയ വിശേഷങ്ങൾ പങ്കുവെക്കാൻ പിന്നേയും ചിലപ്പോൾ തിരിച്ചു വരും. രാത്രി പന്ത്രണ്ടു മണി വരെയൊക്കെ ഉറക്കമൊഴിച്ചിരുന്ന് വിദ്യാർത്ഥികളുടെ പഠനത്തിൽ ജാഗ്രത കാണിക്കുന്ന ഇത്തരമൊരു ആലിമിനെ ഇന്ന് കാണാൻ കിട്ടുകയില്ലെന്ന് ഉമർ മുസ്‌ലിയാർ പറയുന്നു. അപൂർവ്വമായി മാത്രം ലഭിക്കുന്ന ചില നന്നാക്കിയ കിതാബുകൾ ഉസ്താദിന് ആവേശമായിരുന്നു. സ്വന്തമാക്കാൻ കഴിയില്ലെങ്കിൽ കോപ്പിയെടുത്ത് ബൈന്റ് ചെയ്തു സൂക്ഷിക്കും.

ഉസ്താദിന് സുഖമില്ലെന്ന് കരുതി ദർസിന് ചെല്ലാതിരുന്നാൽ ദേഷ്യപ്പെടും. എന്തായാലും കിതാബെടുത്ത് ക്ലാസിന് വരണം. തീരെ സുഖമില്ലെങ്കിൽ "പിന്നെ ഓതാം" എന്ന് പറയും. ഒരൽപ്പം സുഖമുണ്ടെങ്കിൽ ഓത്ത് മുടക്കുന്ന ശീലമില്ല. ഒരിക്കൽ മജ്ഇലാകെ പനി പടർന്നു പിടിച്ചിരിക്കയാണ്. പലരും നാട്ടിലാണ്. ഇരുപത് വിദ്യാർത്ഥികളുള്ള ഒരു ബാച്ചിൽ മൂന്ന് പേർ മാത്രമാണ് അവശേഷിക്കുന്നത്. ഇന്ന് എന്തായാലും ക്ലാസുണ്ടാവുകയില്ലെന്ന സന്തോഷത്തോടെ അവർ ഉസ്താദിന്റെ വാതിൽ തുറന്ന് റൂമിൽ കയറി. "ബാക്കിയുള്ളവരൊക്കെ പനിച്ച് വീട്ടിലാണ്" ഉസ്താദിനെ അറിയിച്ചു. "തന്നേ.. ഇന്നാ വായിച്ച്" ഉസ്താദ് കിതാബ് മറിച്ചു കൊണ്ട് തുടങ്ങി. ഇതായിരുന്നു ഉസ്താദിന്റെ രീതി. കിതാബോത്തിന്റെ തുടർച്ച നഷ്ടപ്പെടുന്നത് തീരെ ഇഷ്ടപ്പെട്ടില്ല.

കാപ്പാട് നിന്ന് വെള്ളിയാഴ്ച ജുമുഅ കഴിഞ്ഞ് നാട്ടിലെത്തി ഞായറാഴ്ച രാവിലെയാണ് വരിക. ആ സമയം വരെ വിദ്യാർത്ഥികൾ വെറുതെയിരിക്കാൻ പറ്റില്ല. ആ ആഴ്ച പഠിച്ച അൽഫിയ്യ തർക്കീബും ഇഅ്റാബും ശാഹിദ് ബൈത്തുമടക്കം ഹൃദിസ്ഥമാക്കിയിരിക്കണം. ഞായറാഴ്ച വന്നാൽ ആദ്യം അൽഫിയ്യ ചോദ്യമാണ്. മിശ്ക്കാത്തും ജലാലൈനിയുമൊക്കെ എടുത്ത ഭാഗം പൂർണ്ണമായി അർത്ഥം വെപ്പിക്കും. ശേഷം മാത്രമേ ബാക്കി പാഠം ചൊല്ലിത്തരുകയൊള്ളൂ. ബിസ്മിയും ഹംദും സ്വലാത്തുമൊക്കെ ചൊല്ലി എല്ലാ അദബുകളും പാലിച്ചാണ് ക്ലാസ്സ് തുടങ്ങുക. ഹദീസ് കിതാബുകൾ ഓതുന്ന സമയത്ത് വുളൂഅ് ഉണ്ടായിരിക്കൽ ഉസ്താദിന് നിർബന്ധമാണ്.

വിദ്യാർത്ഥികളുടെ പ്രഭാഷണ സിദ്ധി വികസിപ്പിക്കുന്നതിനായി ദർസിൽ സമാജം സംഘടിപ്പിച്ചിരുന്നു. രണ്ടാഴ്ചയിൽ ഒരു സമാജമായിരുന്നു നടന്നിരുന്നത്. പ്രസംഗങ്ങളെല്ലാം മറഞ്ഞ് നിന്ന് വീക്ഷിക്കും ആവശ്യമായ തിരുത്തലുകൾ നിർദ്ദേശിക്കും. അധികവും ക്ലാസ്സുകളിൽ നിന്ന് പരസ്യമായാണ് പറയുക. പക്ഷെ ആളെപ്പറയി

ല്ല. ചില മുതഅല്ലിമീങ്ങളോട് നേരിട്ട് വിളിച്ച് പിഴവുകൾ ബോധ്യപ്പെടുത്തി കൊടുക്കാറുമുണ്ട്.

ഉസ്താദിന്റെ ഇഹ്യാഉലൂമുദ്ദീൻ ക്ലാസിന്റെ മധുരിക്കുന്ന ഓർമ്മകളെക്കുറിച്ചാണ് മൂർക്കനാട് സൈതലവി മുസ്‌ലിയാർക്ക് പറയാനുള്ളത്. പൊതുവെ സങ്കീർണ്ണമായ ഇബാറത്തുകൾ പോലും നിഘണ്ടു മറിക്കാതെ സരസമായി വായിച്ച് അർത്ഥം പറയും. വിശാലമായ വിശദീകരണങ്ങൾ പുറകെ വരും. മനസ്സിൽ തട്ടിയുള്ള ആ ഉപദേശങ്ങൾ കേൾക്കുമ്പോൾ ഗസ്സാലി ഇമാം(റ) മുന്നിൽ വന്ന് പറഞ്ഞ് തരുന്ന അനുഭവമായിരിക്കും വിദ്യാർത്ഥികൾക്കുണ്ടാവുക.

മഅ്ഖൂലാത്തുകളിൽ ഉസ്താദിനുള്ള പ്രാവീണ്യത്തെക്കുറിച്ച് അധികമാർക്കും അറിയില്ലായിരുന്നു. കാപ്പാട് സേവനം ചെയ്തിരുന്ന കാലത്ത് ശറഹുത്തഹ്ദീബ് ഓതിത്തന്നപ്പോഴാണ് പല വിദ്യാർത്ഥികൾക്കും ഉസ്താദിനെ ശരിക്കും മനസ്സിലായത്. മറ്റു കിതാബുകൾ വായിച്ചോതുന്നതു പോലെ സരസമായി മഅ്ഖൂലാത്തുകളും ചൊല്ലിത്തരും. വിശദീകരണം വേണ്ട സ്ഥലങ്ങളിൽ ഗഹനമായ വിശദീകരണങ്ങളും നൽകും.

ശൈഖുനയുടെ ആഴത്തിലുള്ള ബഹ്സുകൾ കേൾക്കാൻ ഉസ്താദിനേക്കാൾ പ്രായമുള്ളവർ പോലും വന്നിരിക്കാറുണ്ടായിരുന്നു. കാപ്പാട്ടെ തലമുതിർന്ന പല പണ്ഡിതന്മാരും അസ്വറിനു ശേഷവും ഒഴിവു സമയങ്ങളിലും മഖാം പള്ളിയിൽ വരും. പള്ളിയുടെ പുറത്തെ ചെരുവിൽ അവർ ശൈഖുനാക്ക് ചുറ്റുമിരിക്കും ഇൽമിയ്യായ ചർച്ചകൾ അങ്ങനെ നീണ്ടു നീണ്ടു പോവും. ആ നാട്ടുകാർക്കത് നല്ലൊരു കാഴ്ചയായിരുന്നു.



# തർബിയത്ത്

**ശി**ഷ്യന്മാരെ തർബിയത്ത് ചെയ്യുന്നതിൽ ഉസ്താദിനുള്ള കഴിവ് പ്രത്യേകം പരാമർശമർഹിക്കുന്നതാണ്. ഒറ്റനോട്ടത്തിൽ എല്ലാം നിരീക്ഷിച്ചറിയാനുള്ള അനന്യസാധാരണമായ നിരീക്ഷണ പാടവം ഉസ്താദിന്റെ പ്രത്യേകതയായിരുന്നു. ശിഷ്യന്മാരുടെ ചലന നിശ്ച ലനങ്ങൾ നിരീക്ഷിച്ചു കൊണ്ടേയിരിക്കും. പിഴവുകളും പാളിച്ചകളും രഹസ്യമായി തിരുത്തിക്കൊടുക്കും. ആരെയും പരസ്യമായി ആക്ഷേ പിക്കാറില്ല. ചില വിഷയങ്ങൾ ക്ലാസ്സിൽ വെച്ച് പൊതുവായ ഉപദേ ശങ്ങളായി നൽകുമെങ്കിലും ആരുടേയും പേരു പറയില്ല. മുതഅ ല്ലിംകളുടെ ജമാഅത്തും റവാത്തിബും ഹദ്ദാദുമെല്ലാം ഉസ്താദിന്റെ കർശന നിരീക്ഷണത്തിന് വിധേയമായിരുന്നു. പലപ്പോഴും നാം നിസ്സാരമായി തൃണവൽഗണിക്കുന്ന ചെറിയ കാര്യങ്ങളിൽ പോലും ഉസ്താദ് വിശദമായി അന്വേഷിക്കും. തലപ്പാവ് ധരിക്കാതെ പുറ ത്തിറങ്ങുന്നത് തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. താൻ സ്നേഹിക്കുന്ന മക്ക ളോട് തലപ്പാവിന്റെ മഹത്വം പലപ്പോഴും പറഞ്ഞു കൊടുത്തു.

"ഞങ്ങൾക്ക് ഉപ്പയേക്കാളും ഉമ്മയേക്കാളും പ്രിയപ്പെട്ടത് ഉസ്താദ് തന്നെയാണെന്നാണ്" പല ശിഷ്യന്മാരും പറഞ്ഞത്. ഇമാ മത്തും ഖുതുബയും ബാങ്ക് വിളിയുമെല്ലാം ഉസ്താദ് മക്കളെ പഠിപ്പി ച്ചു. മയ്യിത്ത് പരിപാലനം പഠിക്കൽ ഒരു പ്രബോധകന് ഒഴിച്ചുകൂ ടാൻ കഴിയാത്ത കാര്യമാണ്. അതുകൊണ്ട് തന്നെ മയ്യിത്ത് പരിപാ ലനവുമായി ബന്ധപ്പെട്ട മുഴുവൻ കാര്യങ്ങളും പഠിക്കാനും പ്രയോഗവത്കരിച്ച് പരിചയപ്പെടാനും മുതഅല്ലിംകൾക്ക് അവസരം ഉണ്ടാക്കിക്കൊടുത്തു. നിസ്കാരശേഷം ദീർഘ സമയം ദുആ ചെയ്യു ന്ന ശൈലി നിരുത്സാഹപ്പെടുത്തിയിരുന്നു. "പഠിച്ചതു മുഴുവൻ ദുആ ചെയ്ത് മഅ്മൂമീങ്ങളെ ബുദ്ധിമുട്ടിക്കരുത്. അവസരവും ഓഡിയൻസി നേയും നോക്കി മാത്രമേ പ്രസംഗവും ദുആയും നടത്താവൂ" എന്നാണ് ഉസ്താദ് പഠിപ്പിച്ചത്.

ഉസ്താദ് നാട്ടിൽ പോവുന്ന ദിവസങ്ങളിലും മറ്റ് ഒഴിവ് സമയങ്ങളിലും മുതഅല്ലിംകൾ സമയം കാര്യക്ഷമമായി ഉപയോഗപ്പെടുത്തുന്നതിനായി അവർക്ക് മുത്വാലഅ ചെയ്യാൻ വിഷയങ്ങൾ ഏൽപ്പിച്ചായിരുന്നു നാട്ടിൽ പോയിരുന്നത്. കാന്റീനിൽ സ്പെഷ്യൽ ഉണ്ടെന്ന് ഉസ്താദ് അറിയുന്ന ദിവസങ്ങളിൽ കുട്ടികളോട് ചോദിക്കും ഇന്ന് എന്തെങ്കിലും കോളുണ്ടോ ആരെങ്കിലും ചാടിക്കയറി ഉണ്ടെന്ന് പറയുന്നുണ്ടോ എന്നറിയാൻ വേണ്ടിയാണീ ചോദ്യം. കിതാബോതേണ്ട സമയം കാന്റീനിലും പുറത്തുമൊക്കെ പോയി കളയരുതെന്ന് പറയാതെ പഠിപ്പിക്കുകയാണ് ഉസ്താദ്.

"ജോലിയിൽ പ്രവേശിക്കുമ്പോൾ ശമ്പളത്തിന്റെ കണക്ക് പറഞ്ഞ് തർക്കിക്കരുത്. ഉള്ളതു കൊണ്ട് തൃപ്തിപ്പെടുക. അതിൽ ബറകത്തുണ്ട്'' എന്നായിരുന്നു ഉസ്താദ് പറഞ്ഞിരുന്നത്. ഉസ്താദിന്റെ ജീവിതത്തിലും മരണം വരെ ശമ്പളത്തിന്റെ കണക്ക് പറഞ്ഞില്ല. "ജോലി ഏൽപ്പിക്കുന്ന കമ്മിറ്റിക്കാരോട് പറഞ്ഞ വാക്കു പാലിക്കണം. ലീവാകുമ്പോൾ അറിയിക്കണം. അത്യാവശ്യ ഘട്ടത്തിലല്ലാതെ ലീവാക്കരുത്. ഒരാളോടും കഴിയില്ല എന്ന് പറയരുത്. പരമാവധി അദ്ധ്വാനിക്കുക, താങ്ങാൻ കഴിയാത്ത ഭാരങ്ങൾ തലയിലേറ്റി നടക്കുകയും ചെയ്യരുത്". ഇതെല്ലാം ഉസ്താദിന്റെ ഉപദേശങ്ങളായിരുന്നു.

ജോലിസ്ഥലത്തെ വിശേഷങ്ങളും സാഹചര്യങ്ങളും ചോദിച്ചറിയും. ഹിക്മത്തോടു കൂടി മുന്നോട്ടു നീങ്ങാനുള്ള തന്ത്രങ്ങൾ പറഞ്ഞു കൊടുക്കും. ജോലിസ്ഥലങ്ങളിലെ കെട്ടുപിണഞ്ഞ വിഷയങ്ങളുമായി ശിഷ്യന്മാർ ഉസ്താദിനെ ബന്ധപ്പെടും. നല്ല പരിഹാരങ്ങൾ പറഞ്ഞു കൊടുക്കും. ഉസ്താദിനോട് അഭിപ്രായം തേടി മുന്നോട്ടു പോയതു കൊണ്ട് മല പോലെ വന്ന പല പ്രശ്നങ്ങളും മഞ്ഞു പോലെ ഉരുകി ഇല്ലാതായ അനുഭവം ധാരാളം ശിഷ്യന്മാർ പങ്കുവെച്ചു.

രണ്ടാം ദർസിൽ ലൈറ്റ് ഓഫാക്കി റൂമിലിരിക്കും. ഉസ്താദ് ഉറങ്ങിയെന്ന് കരുതി ആരെങ്കിലും ഉറങ്ങുവാനുള്ള തയ്യാറെടുപ്പുകൾ നടത്തിയാൽ ഇറങ്ങി വന്ന് പിടികൂടും. രണ്ടാം ദർസ് അവസാനിക്കുന്നതു വരെ അവരെ നിരീക്ഷിച്ചു കൊണ്ടിരിക്കും. പല ദിവസങ്ങളിലും രണ്ടാം ദർസിലും കിതാബോതിക്കൊടുത്തു. റമളാനിൽ തറാവീഹിന് ശേഷം പള്ളിയിൽ പ്രസംഗിക്കുവാൻ അവസരം നൽകും. പള്ളിയിലെ മുകൾ നിലയിലെ ഹോളിലൂടെ താഴേക്ക് നോക്കി പ്രസംഗം മുഴുവൻ നിരീക്ഷിച്ച് അത്യാവശ്യമായ തിരുത്തലുകൾ നൽകും. തന്റെ യുവത്വ കാലത്ത് നന്നായി വടി ഉപയോഗി

ക്കാറുണ്ടായിരുന്നു. പിൽകാലത്ത് ആ രീതി ഉപേക്ഷിക്കുകയായിരുന്നു. ക്ലാസിൽ ആവശ്യമായ വിശദീകരണങ്ങൾക്കു പുറമെ ചിലതെല്ലാം പ്രായോഗികമായും ഉസ്താദ് ചെയ്തു കാണിച്ചു. ഹജ്ജിന്റെ ഭാഗമോതുമ്പോൾ ക്ലാസിൽ എഴുന്നേറ്റ് നടന്ന് റംല് നടത്തം പഠിപ്പിച്ചു തന്നത് വിദ്യാർത്ഥികൾക്ക് മറക്കാനാവാത്ത ഓർമ്മയാണ്.

ശിഷ്യന്മാർ ഭക്ഷണം കഴിച്ചോ എന്ന് അന്വേഷിക്കും. ഒരു നല്ല മഴയുള്ള ദിവസം ഹക്കീം മുസ്‌ലിയാർക്ക് ഭക്ഷണത്തിന് പോവാൻ സാധിച്ചില്ല. ആരോടും അറിയിക്കാതെ പള്ളിയിൽ ഇരുന്നു. ഉസ്താദ് അറിയാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. അപ്പോഴുണ്ട് ഉസ്താദിന്റെ ഖാദിം രണ്ടു ചപ്പാത്തിയും കറിയുമായി വരുന്നു. ഉസ്താദ് കൊടുത്തയച്ചതാണ്. "ഹകീം ഭക്ഷണം കഴിച്ചിട്ടില്ല അവന് കൊടുക്ക്" എന്ന് പറഞ്ഞത്രേ. താൻ ഉച്ചഭക്ഷണം കഴിക്കാത്ത വിവരം എങ്ങനെയാണ് ശൈഖുന അറിഞ്ഞതെന്ന് ഇന്നും ഹകീം മുസ്‌ലിയാർക്ക് മനസ്സിലായിട്ടില്ല.

ഏഷണിയും പരദൂഷണവും ഉണ്ടാവാൻ സാധ്യതയുള്ള സദസ്സും വട്ടങ്ങളും ശക്തമായി നിരുത്സാഹപ്പെടുത്തി. ആരെങ്കിലും വല്ല പരദൂഷണവുമായി സമീപിച്ചാൽ ചിരിച്ചും അവഗണിച്ചും അവയെ തള്ളിക്കളഞ്ഞു.



# ആത്മീയ ലോകം

**ശൈ**ഖുനായുടെ ആത്മീയ ലോകം അധികമാരും മനസ്സിലാക്കാതെ പോയ ഒരു കാര്യമായിരുന്നു. 'നീ അല്ലാഹുവിനെ കാണുന്നില്ലെങ്കിലും നിന്നെ അല്ലാഹു നോക്കിക്കൊണ്ടിരിക്കുന്നുണ്ട്' എന്ന തസവ്വുഫിന്റെ കാതൽ നന്നായി ഉൾക്കൊണ്ട് ജീവിച്ചവരായിരുന്നു അബ്ദുല്ല ഉസ്താദ്. രാത്രി ലൈറ്റ് അണച്ച് റൂമിലിരുന്ന് നാഥനുമായി ആത്മ സല്ലാപത്തിലേർപ്പെട്ടു. ആ സ്വകാര്യതയിൽ ഉസ്താദിനെ ശല്യം ചെയ്യാൻ ആരുമുണ്ടാവില്ല. അടിമയും ഉടമയും തമ്മിലുള്ള സ്വകാര്യ സംഭാഷണം. ദിക്റും ഔറാദുകളുമായി കുറേ നേരം റൂമിൽ ഉണർന്നിരിക്കും. രാവിലെ മൂന്ന് മണിക്ക് എഴുന്നേൽക്കും. തഹജ്ജുദും ഖുർആനോത്തുമായി സുബ്ഹി ബാങ്ക് വിളിക്കും വരെ റൂമിലും പള്ളിയിലുമായി കഴിയും. പലദിവസങ്ങളിലും ബാങ്ക് വിളിക്കുന്നത് ഉസ്താദ് തന്നെയായിരിക്കും. സുബ്ഹിക്ക് ശേഷം പിന്നെ ഉറക്കമില്ല. വിശ്രമങ്ങളില്ലാതെ കിതാബുകളുമായി ബന്ധപ്പെട്ട ജീവിതം. ഇടക്ക് വീണുകിട്ടുന്ന ഒഴിവു സമയങ്ങളിൽ ഖുർആൻ ഓതി ആഖിറത്തിലേക്ക് സമ്പാദിച്ചു കൂട്ടി.

അഹങ്കാരവും അസൂയയും തൊട്ടു തീണ്ടിയിട്ടില്ലാത്ത സ്ഫടിക സമാനമായ ആ ഹൃദയം തന്നെ മതി ശൈഖുനയുടെ വലിപ്പം മനസ്സിലാക്കാൻ അല്ലാഹുവിന് വേണ്ടിയല്ലാതെ ആരെയും വെറുക്കാത്ത പ്രകൃതം. ഉസ്താദിനെ പ്രകോപിപ്പിക്കാനും ആർക്കും സാധിക്കില്ല. കാപ്പാട്ടുകാർ ഉസ്താദിനെ ആദരിച്ച ദിവസം, ബദവി മഖാം മജീദ് ഉസ്താദും വേദിയിലുണ്ടായിരുന്നു. ആദ്യമായി അബ്ദുല്ല ഉസ്താദിനെ കണ്ടു മുട്ടുന്ന മജീദ് ഉസ്താദ് തിരിച്ചു പോവുന്നതിനിടയിൽ വാഹനത്തിൽ വെച്ചു കൂടെയുള്ളവരോട് പറഞ്ഞു. "ഇപ്പോൾ നാം കണ്ട അബ്ദുല്ല ഉസ്താദ് ചില്ലറക്കാരനല്ല. അതൊരു വലിയ്യാണ്. നാടിന്റെ വെളിച്ചമാണ്. അണഞ്ഞു പോയാലേ അതിന്റെ വിലയറിയൂ".

രാത്രി ഒരുമണിക്കും രണ്ടുമണിക്കുമൊക്കെ എഴുന്നേറ്റ് മഖാം പള്ളിയിൽ നിന്നും കുറച്ച് അകലെയുള്ള ജിഫ്രി മഖാമിലേക്ക് ഉസ്താദ് തനിച്ച് പോവും. ജിഫ്രി സയ്യിദന്മാരുടെ കുടുംബ മഖ്ബറ യാണത്. മഖാമിൽ കയറി ദീർഘനേരം പ്രാർത്ഥിക്കും. അർധ രാത്രി യിൽ സാദാത്ത് മഖാമിൽ വെച്ച് ഉസ്താദിനെ പലപ്പോഴും കാണാ റുള്ളതായി കാപ്പാട്ടുകാർ സാക്ഷ്യപ്പെടുത്തുന്നു.

ജിന്നുകളുടെ സാന്നിദ്ധ്യമുള്ള പള്ളിയായിട്ടാണ് പണ്ടുമുതലേ മഖാം പള്ളി അറിയപ്പെടുന്നത്. രാത്രി ഒറ്റക്ക് പള്ളിയിൽ കിടക്കാൻ ആർക്കും ഭയമാണ്. നാട്ടിലെ കുട്ടികളാണെങ്കിലും കോയയും ഹംസയും പള്ളിയിൽ തന്നെയാണ് കിടക്കാറ്. ഒരു ദിവസം ആരോ കോണി ഇറങ്ങിവരുന്ന ശബ്ദം കേട്ടാണ് കോയ ഉണർന്നത്. മന സ്സിൽ ഭീതിയുടെ കൊടുങ്കാറ്റടിക്കാൻ തുടങ്ങി. 'ജിന്നാകുമോ', എണീറ്റ് നോക്കാൻ ധൈര്യം വന്നില്ല. പിറ്റേന്ന് ഹംസയുമായി വിവരം പങ്കു വെച്ചു. ഇനിയുണ്ടായാൽ പോയി നോക്കാമെന്ന തീരുമാനത്തോടെ അവർ പിന്നെയും അകത്തെ പള്ളിയിൽ കിടന്നു. അർദ്ധ രാത്രി പിന്നേയും കാലൊച്ച കേൾക്കുന്നു. രണ്ടുപേരും ധൈര്യം സംഭരിച്ച് എഴുന്നേറ്റ് കോണിയുടെ ഭാഗത്തേക്ക് പമ്മിപ്പമ്മി നടന്നു. ഒരു വെളുത്ത രൂപം പള്ളിയുടെ വാതിൽ കടന്ന് മുറ്റത്തേക്കിറങ്ങുന്നു. അവർ ഭീതിയോടെ അനുഗമിച്ചു. സൂക്ഷിച്ചു നോക്കിയ രണ്ടുപേരും സ്തബ്ദരായിപ്പോയി. ശൈഖുനയായിരുന്നു അത്. “അർദ്ധ രാത്രി രണ്ട് മണിക്ക് ഉസ്താദ് ഇത് എങ്ങോട്ടാണ്.” അവർ മറഞ്ഞ് നിന്ന് നിരീക്ഷിച്ചു. ഉസ്താദ് പള്ളിക്കാട്ടിലേക്ക് കയറി. പള്ളിയുടെ തൊട്ടു മുന്നിൽ മറവെട്ടു കിടക്കുന്ന പായോട് മമ്മിക്കുട്ടി മുസ്‌ലിയാരുടെ ഖബറിനു മുന്നിൽ ഖിബ്‌ലക്ക് അഭിമുഖമായി നിന്ന് പ്രാർത്ഥിക്കുക യാണ്. ആ ആത്മാർത്ഥത കണ്ട് തരിച്ചു നിന്നു പോയ ശിഷ്യന്മാർ തന്നെയാണ് ഈ വിവരങ്ങൾ ഞങ്ങളോട് പങ്കുവെച്ചത്.

പായോട് മമ്മിക്കുട്ടി മുസ്‌ലിയാർ വലിയ മഹാനായിരുന്നു, ജിന്നു കൾക്ക് ദർസ് നടത്തിയ മഹാൻ. ജിന്നുകൾ മുസ്‌ലിയാരുമായി ആശയ വിനിമയം നടത്താറുണ്ടായിരുന്നുവത്രേ. ഇആനത്തു ത്വാലിബീന്റെ മുസ്വന്നിഫ് മുഹമ്മദുൽ ബക്‌രിയുടെ സഹപാഠി കൂടിയാണ് മമ്മി മുസ്‌ലിയാർ. അബ്ദുല്ല ഉസ്താദ് മറ്റാരെയും അറിയിക്കാതെ ഇരു ളിന്റെ മറപിടിച്ച് മഹാന്മാരെ തവസ്സുലാക്കി നാഥനുമായി സല്ലാപ ത്തിലേർപ്പെട്ടു. ഒരു ബറാഅത്ത് രാവിൽ ആയിശാ ബീവിയെ ഉണർത്താതെ വിരിപ്പിൽ നിന്നെഴുന്നേറ്റ മുത്ത് നബിയെയാണ് നമുക്ക് ഇപ്പോൾ ഓർമ്മ വരുന്നത്. വിരിപ്പിന്റെ അനക്കം തട്ടി ബീവി ഉണർന്നു. പരതി നോക്കി, മുത്ത് മേനിയെ കാണാനില്ല. 'ഈ അർദ്ധ

രാത്രി ഇതെവിടെപ്പോയി, മറ്റുവല്ല ഭാര്യമാരുടെയും വീടുകളിലേക്ക്...' ഒരു നിമിഷം ബീവി കടന്നു ചിന്തിച്ചു. സ്ത്രീകളുടെ സഹജ വാസനയാണല്ലോ അത്. ഏതായാലും പുറത്തേക്കിറങ്ങി ചുറ്റുമൊന്ന് കണ്ണോടിച്ചു നോക്കി. അപ്പോഴതാ ജന്നത്തുൽ ബഖീഇൽ ഖബറുകൾക്കിടയിൽ ഒരു നിഴലാട്ടം. ബീവി സൂക്ഷിച്ചു നോക്കി അതെ, അത് മുത്ത് നബി തന്നെ. ബീവിയുടെ കണ്ണുകൾ നിറഞ്ഞുപോയി. ജന്നത്തുൽ ബഖീഇലെ ഖബറാളികളെ സന്ദർശിച്ചു കൊണ്ട് വിശുദ്ധ രാവിനെ ധന്യമാക്കുകയായിരുന്നു മുത്ത് നബി.

അർദ്ധ രാത്രി ഉസ്താദ് ദർസ് നടത്തുന്ന പള്ളിമൂലയിൽ നിന്ന് കിതാബ് ചൊല്ലിക്കൊടുക്കുന്ന ശബ്ദം കേട്ടാണ് നിലമ്പൂർ മൻസൂർ സഖാഫി വന്നു നോക്കുന്നത്. ദർസ് നടക്കുന്നു. മുമ്പിൽ ശിഷ്യന്മാരെ ആരേയും കാണാനില്ല. ജിന്നുകളുടെ സാന്നിധ്യം മുമ്പേയുള്ള ഈ പള്ളിയിൽ ജിന്നുകൾക്ക് ക്ലാസ്സെടുത്താതാവാമെന്ന് ശിഷ്യന്മാർ അനുമാനിക്കുന്നു.

ശൈഖുനയുടെ വാക്കിന് വലിയ വിലയായിരുന്നു. വീട് പണി തുടങ്ങാൻ നേരം പലരും വന്ന് അനുഗ്രഹം വാങ്ങും. "നിനക്ക് കടമുണ്ടാവൂല" എന്നൊരു പറച്ചിലാണ്. ഒരുനയാപൈസയും കടമില്ലാതെ വീടുപണി പൂർത്തിയാക്കിയ നിരവധി അനുഭവങ്ങൾ പലരും പങ്കുവെക്കുകയുണ്ടായി. കാഴ്ചയിൽ പാവങ്ങളായി തോന്നുന്ന ചിലരുണ്ട്. അവർ അല്ലാഹുവിനോട് വല്ലതും ചോദിച്ചാൽ തട്ടിക്കളയുകയില്ല എന്നാണല്ലോ, പറഞ്ഞാൽ പറഞ്ഞത് തന്നെ. ശൈഖുനയുടെ മന്ത്രം കൊണ്ടു പ്രാർത്ഥന കൊണ്ടും അസുഖം സുഖമായ എത്രയോ അനുഭവങ്ങൾ ശിഷ്യന്മാരും കാപ്പാട്ടുകാരും ഓർക്കുന്നുണ്ട്.

മഖാം പള്ളിയിൽ ഉസ്താദ് നേതൃത്വം നൽകിയിരുന്ന മാസാന്ത നാരിയ്യത്തു സ്വലാത്ത് സമീപ പ്രദേശങ്ങളിലൊക്കെ സുപ്രസിദ്ധമായിരുന്നു. വലിയ ഇജാബത്തുള്ള ഒരു മജ്ലിസായിരുന്നു അത്. ദൂരെ നിന്നൊക്കെ ആളുകൾ വരും. നീറുന്ന പ്രശ്നങ്ങളുമായി സദസ്സിലെത്തിയവർ നിറഞ്ഞ മനസ്സോടെയാണ് തിരിച്ചു പോവുക. പ്രാസമൊപ്പിച്ച ദുആകളായിരുന്നില്ല സദസ്സിന്റെ അലങ്കാരം. വളച്ചു കെട്ടില്ലാതെ നേരെ അല്ലാഹുവോട് പറയും. നിസ്വാർത്ഥമായ തേട്ടങ്ങൾ അവൻ തട്ടിക്കളയില്ലല്ലോ. മഖാം പള്ളിയിൽ നടന്നു വരുന്ന അജ്മീർ മൗലിദും പാവങ്ങളുടെ അഭയകേന്ദ്രമായിരുന്നു. ചെതലയം സ്വദേശിയായ ഒരു സഖാഫിക്ക് ഒരിക്കൽ അജ്മീറിൽ നിന്ന് സ്വപ്ന സന്ദേശം ലഭിച്ചു. 'കാപ്പാട് മഖാം പള്ളിയിൽ അജ്മീർ ഉറൂസ് നടക്കാറുണ്ട്. അതിലേക്ക് ഭക്ഷണം ഹദ്‌യ ചെയ്യണം'. അങ്ങനെ അദ്ദേഹം ഭക്ഷണവു

മായി കാപ്പാട്ടെത്തി. സഖാഫി തന്നെയാണിത് കാപ്പാട്ടുകാരോട് പങ്കു വെച്ചത്.

കിതാബിന്റെ ഇബാറത്തുകൾക്കിടയിൽ നരകവും ശിക്ഷയു മൊക്കെ കടന്നു വരുമ്പോൾ 'അല്ലാഹ്' എന്നൊരു വിളിയാണ്. ഇതിന് സാക്ഷികളാവുന്നവർക്കു കൂടി ഒരു ഭീതി സമ്മാനിക്കുന്നതായിരുന്നു അത്. ഒരു തെളിഞ്ഞ ഹൃദയത്തിന്റെ നരക ഭയമാണ് ഇത് കാണി ക്കുന്നത്. കാപ്പാടായിരുന്ന കാലത്ത് റമളാനിൽ ഉസ്താദ് നാട്ടിൽ പോവാറില്ലായിരുന്നു. ദർസ് ഒഴിഞ്ഞ ആ സമയങ്ങളിൽ മിക്കവാറും ഖുർആൻ ഓത്ത് തന്നെയായിരിക്കും. ഹൃദയമറിഞ്ഞു കൊണ്ടുള്ള പാരായണമായിരുന്നു അത്. അനുഗ്രഹങ്ങൾക്ക് നന്ദി പറഞ്ഞും, പരീ ക്ഷണങ്ങളിൽ നിന്ന് കാവൽ തേടിയും സാഷ്ടാംഗം നമിച്ചു കൊണ്ടും ആ പാരായണം നീണ്ടു പോയിക്കൊണ്ടിരുന്നു.

കാപ്പാട് കുഞ്ഞഹമ്മദ് മുസ്ലിയാർ വലിയ മഹാനായിരുന്നു. ശംസുൽ ഉലമയും ഒ.കെ ഉസ്താദുമടക്കം ധാരാളം പണ്ഡിതന്മാ രുടെ ഉസ്താദാണ്. അബ്ദുല്ല ഉസ്താദ് കാപ്പാട് ഉസ്താദിന്റെ മഖ്ബ റയിൽ ഇടക്കൊക്കെ വരും. നേരെ നിന്ന് നാട്യങ്ങളൊന്നുമില്ലാതെ ഒരു ചോദിക്കലാണ്. ആ ദുആ കേട്ടാൽ തന്നെ ആരും കരഞ്ഞുപോ വും. വിർദ്ദുലത്വീഫും സ്വലാത്തുകളുമടക്കം ഉസ്താദ് പതിവായി ചൊല്ലുന്ന ഔറാദ് തന്നെയുണ്ടായിരുന്നു.

വിചാരണ എളുപ്പമായി കിട്ടാൻ പ്രാർത്ഥിക്കുന്നവരെ വിളിച്ച് ഉസ്താദ് ചോദിക്കും. "വിചാരണ എളുപ്പമായി കിട്ടിയാൽ നിങ്ങൾക്ക തിന് കഴിയുമെന്നാണോ വിചാരിക്കുന്നത്. അല്ലാഹുവേ എന്നെ തൊട്ട് വിചാരണ നീ ഉയർത്തിക്കളയണേ എന്നാണ് ദുആ ചെയ്യേ ണ്ടതെന്ന്" പഠിപ്പിക്കുകയും ചെയ്തു.

രോഗത്തിന്റെ കാഠിന്യം കാരണം അവസാന റമളാനിൽ ചില നോമ്പുകളും ജുമുഅയും നഷ്ടപ്പെട്ടത് തിരിച്ചറിഞ്ഞപ്പോൾ വിങ്ങി പ്പൊട്ടുകയായിരുന്നു ശൈഖുന. മഹാന്മാരുമായി അവിടുന്ന് ബന്ധം പുലർത്തി. ഒരിക്കൽ അജ്മീറിൽ സിയാറത്തിന് പോയി. നശ്വരമായ ദുൻയാവിലെ എന്തെങ്കിലും സാധിപ്പിച്ചു കിട്ടാനല്ല. ലങ്കുന്ന ഹൃദയ വുമായി മടങ്ങണം, അതാണ് ലക്ഷ്യം അവിടെ ചെന്ന് ഹൃദയം പൊട്ടി പ്രാർത്ഥിച്ചു. അപ്പോൾ ഉസ്താദിന്റെ നെഞ്ചിന്റെ ഭാഗത്ത് നിന്ന് ഒരു നായ പുറത്തേക്ക് ചാടിപ്പോവുന്നതായി അനുഭവപ്പെട്ടുവത്രേ! ആത്മീയ മേഖലയിൽ ഉസ്താദ് എത്തിപ്പിച്ച ഉയരങ്ങൾ നമ്മൾ പലരും അറിയാതെ പോയി എന്നതാണ് സത്യം.



# ഉത്തരവാദിത്തബോധം

ഏറ്റെടുത്ത ഉത്തരവാദിത്വങ്ങൾ ഭംഗിയായി പൂർത്തിയാക്കണമെന്ന നിർബന്ധം ഉസ്താദിനുണ്ടായിരുന്നു. സേവനം ചെയ്ത സ്ഥലങ്ങളിലെവിടെയും കമ്മിറ്റിക്കാർക്ക് മോശമായ ഒരു അഭിപ്രായമുണ്ടാവില്ല. കാപ്പാട് നിന്ന് രണ്ടാഴ്ചയിൽ ഒരിക്കലാണ് നാട്ടിൽ പോവുക. ഇമാമത്തും ദർസും ഒരു കുറവും വരാതെ മുന്നോട്ടു കൊണ്ടുപോവും. മഹല്ലുകളിൽ യോജിപ്പും ഐക്യവുമുണ്ടാക്കുന്നത് തന്റെ ഉത്തരവാദിത്വ നിർവ്വഹണത്തിന്റെ ഭാഗമാണെന്ന് വിശ്വസിച്ച ഉസ്താദ് ഭൂമിയോളം വിനയം കാണിച്ചു. സഹകരിക്കാൻ പറ്റുന്ന മേഖലകളിലെല്ലാം ആശയപരമായി ഭിന്നതയുള്ളവരോടു പോലും സഹകരിച്ചു. കുടുംബത്തിലെ ഉമ്മ സുന്നിയും മക്കൾ വഹാബിയുമായ സാഹചര്യത്തിൽ സുന്നിയായ ഉമ്മയെ പരിഗണിക്കുകയും അതുവഴി മക്കളെപ്പോലും അഹ്ലുസ്സുന്നയിലേക്ക് അടുപ്പിക്കുന്ന സാഹചര്യങ്ങളുമുണ്ടായിട്ടുണ്ട്.

നാളെ ഹർത്താലാണെന്നറിഞ്ഞാൽ ഇന്നു തന്നെ ജോലി സ്ഥലത്തേക്ക് തിരിക്കും. ഹർത്താലായിരുന്നുവെന്ന ന്യായം പറഞ്ഞ് ഒരു ദിവസം പോലും ലീവാക്കാൻ ശൈഖുനാക്ക് കഴിയുമായിരുന്നില്ല. പെരിന്തൽമണ്ണ ഇ.എം.എസിൽ അസുഖമായി കിടക്കുന്ന സമയത്ത് കാണാൻ വന്ന കോയയോട് വന്നയുടൻ ചോദിച്ചത് “ഖുത്ബ നീ തന്നെയല്ലെ ഓതിയത്” എന്നായിരുന്നു. തന്റെ രോഗം കാരണം ഏൽപ്പിക്കപ്പെട്ട ഉത്തരവാദിത്വം പൂർത്തീകരിക്കുന്നതിൽ വല്ല വിഘ്നവും നേരിട്ടോ എന്ന വേവലാതിയായിരുന്നു ഉസ്താദിന്. തന്റെ വിനയ പ്രകൃതം കണ്ട് ആരെങ്കിലും പരിധി വിട്ട് പെരുമാറിയാൽ ഉസ്താദ് വേണ്ട രീതിയിൽ തന്നെ പ്രതികരിക്കും. ദേഷ്യപ്പെടേണ്ട സാഹചര്യങ്ങളിലും ചിരിച്ചു നിൽക്കുന്നവൻ കഴുതയെപ്പോലെയാണന്നാണല്ലോ ശാഫിഈ ഇമാം പഠിപ്പിച്ചിരിക്കുന്നത്. ഒരിക്കൽ തന്റെ ഉത്തരവാദിത്വ പാലനത്തിന് തടസ്സമാവുന്ന രീതിയിൽ ചിലയാളുകളുടെ ഭാഗത്ത് നിന്നും ഇടപെടലുകളുണ്ടായി. ആ വെള്ളി

യാഴ്ച ജുമുഅക്ക് ശേഷം ഉസ്താദ് രോഷാകുലനായി പ്രസംഗിച്ചു. മിമ്പറിൽ അമർത്തിപ്പിടിച്ച് മറുകയ്യിന്റെ ചൂണ്ടുവിരൽ ഉയർത്തിപ്പിടിച്ചു കൊണ്ട് ചോദിച്ചു. "ഈ കൊയിലാണ്ടി താലൂക്കിൽ ധൈര്യമുള്ള ആരെങ്കിലുമുണ്ടോ" ഉസ്താദിന്റെ വിവർണ്ണമായ മുഖം അന്ന് ആദ്യമായി ആ നാട്ടുകാർ കണ്ടു.

സമസ്തയിൽ പിളർപ്പുണ്ടായ ഘട്ടത്തിൽ പ്രത്യക്ഷമായി ആരോടൊപ്പവും സജീവമായില്ലെങ്കിലും കാന്തപുരം ഉസ്താദിന്റെ പ്രവർത്തനങ്ങൾക്ക് ശക്തിപകരുന്ന സമീപനങ്ങളായിരുന്നു ഉസ്താദ് സ്വീകരിച്ചിരുന്നത്. അടുത്ത ശിഷ്യന്മാരോട് പറയും "എ.പിനെ കണ്ട് പഠിക്കണം. മൂപ്പര് അദ്ധ്വാനിച്ചുണ്ടാക്കിയതാ, മഖ്ബറകളിലെല്ലാം പോയി ദുആർന്ന് ഉണ്ടാക്കിയതാ". സംഘടനാ പരിപാടികളിലേക്കെല്ലാം മുതഅല്ലിംകളെ പറഞ്ഞയക്കും. 'ആരൊക്കെ പ്രസംഗിച്ചു. എന്തൊക്കെ പ്രസംഗിച്ചു' എന്നെല്ലാം വിശദമായി ചോദിച്ചറിയും. ചവാൻ മർക്കസിൽ വന്ന സമയത്ത് രണ്ടു കുട്ടികളെ അങ്ങോട്ട് പറഞ്ഞയച്ചു. സമ്മേളനത്തിൽ നടന്നതൊക്കെ ചോദിച്ചു മനസ്സിലാക്കി. ഉർദുവിലും ഇംഗ്ലീഷിലും പ്രസംഗിച്ചു പഠിക്കാൻ വിദ്യാർത്ഥികൾക്ക് പ്രചോദനം നൽകി. സംഘടനാ പ്രവർത്തകർക്ക് പല ഹിക്മത്തുകളും പറഞ്ഞു കൊടുക്കുന്നതിൽ ഉസ്താദിന് വലിയ താൽപര്യമായിരുന്നു. തന്റെ ശിഷ്യന്മാരിൽ നിന്ന് സംഘടനാ രംഗത്ത് ഉയർന്നു വന്നവരെ പ്രത്യേകം വിളിച്ച് ഉപദേശവും പ്രോത്സാഹനവും നൽകും. ഉസ്താദിന്റെ നിർദ്ദേശങ്ങളാണ് എന്നെ സംഘടനാ നേതൃത്വങ്ങളിലേക്ക് എത്തിച്ചത് എന്ന് കൊയിലാണ്ടി ഖൽഫാനിലെ ഹകീം മുസ്‌ലിയാർ പറയുന്നു.

ഉസ്താദുമാർ ഒരു ഗ്രൂപ്പിലായതിന്റെ പേരിൽ മറ്റ് സംഘടനാ പ്രവർത്തനങ്ങളിലേക്കൊന്നും പോവാൻ കഴിയാതെ നിക്ഷ്പക്ഷമായി നിൽക്കാൻ വിധിക്കപ്പെട്ട ധാരാളം പണ്ഡിതന്മാരുണ്ടായിരുന്നു. എന്നാൽ അബ്ദുല്ല ഉസ്താദ് പറയും "എന്റെ ഉസ്താദുമാരെല്ലാം മരിച്ചു പോയതു കൊണ്ട് എനിക്ക് ഗ്രൂപ്പിസം വലിയ പ്രശ്നമല്ല". കാന്തപുരം വിഭാഗത്തോട് അനുഭാവം പുലർത്തിയതിന്റെ പേരിൽ ചെറിയ പ്രതിസന്ധികളും അവഗണനകളും നേരിടേണ്ടി വന്നിട്ടുണ്ട്. പക്ഷെ അതൊന്നും ഒരു വിഷയമായി എടുത്തില്ല എന്നതായിരുന്നു സത്യം.

കാന്തപുരം ഉസ്താദിനൊപ്പം നിലകൊള്ളാൻ വേറെയും ചില കാരണങ്ങളുണ്ടായിരുന്നു. 1990-ൽ ശൈഖുനായുടെ മൂന്നാമത്തെ ഹജ്ജ് വേളയിൽ മദീനയിൽ പ്രാർത്ഥിച്ചു കൊണ്ടിരിക്കെ 'ഉള്ളാൾ തങ്ങൾ അടുത്ത് എവിടെയോയുണ്ട്. തങ്ങളെ സമീപിച്ച് ദുആ ചെയ്യിപ്പിക്കൂ' എന്ന് മനസ്സിൽ നിരന്തരമായി തോന്നിപ്പിക്കുന്നു. അങ്ങനെ

നടക്കുന്നതിനിടയിൽ താജുൽ ഉലമയെ കണ്ടുമുട്ടി ദുആ ചെയ്യിപ്പി ച്ചു. ഈ സംഭവം തന്റെ സംഘടനാ നിലപാടിലേക്കുള്ള ഒരു സൂച നയായിട്ട് ഉസ്താദ് മനസ്സിലാക്കി. ശൈഖുന തന്നെ തന്റെ അടുത്ത ചിലരോട് വെളിപ്പെടുത്തിയതാണിത്.



# ജീവിതം തന്നെ പ്രബോധനം

**ല**ക്ഷണമൊത്ത ഒരു പ്രബോധകനായിരുന്നു അബ്ദുല്ല ഉസ്താദ്. തന്റെ സാന്നിധ്യമുണ്ടായ എല്ലാ ഇടങ്ങളിലും വിശുദ്ധ ഇസ്‌ലാമിന്റെ അറിവും സംസ്കാരവും പകർന്നു നൽകാൻ ഏറ്റവും ഫലപ്രദമായ വിദ്യകളുമായി ജനങ്ങൾക്കിടയിലേക്ക് ഇറങ്ങിച്ചെന്നു. സേവനം ചെയ്ത സ്ഥലങ്ങളിലെല്ലാം നാട്ടിലെ കുട്ടികളെക്കൂടെ ദർസിന്റെ ഭാഗമാക്കി മാറ്റി. പലപ്പോഴും വിദേശികളെക്കാൾ ഇരട്ടിയിലധികം സ്വദേശികൾ കിതാബോതാൻ വന്നു. മറ്റു പല ദർസുകളിലും നാട്ടിലെ കുട്ടികൾ വരാറുണ്ടെങ്കിലും ഏതാനും ദിവസത്തെ ആവേശത്തിൽ അത് കെട്ടുപോവുകയാണ് പതിവ്. അല്ലെങ്കിൽ ഫത്ഹുൽ മുഈനും രിയാളുസ്വാലിഹീനും വെച്ചുള്ള ഇശാ-മഗ്‌രിബിനിടയിലെ ദർസായി അത് ചുരുങ്ങും. പക്ഷെ അബ്ദുല്ല ഉസ്താദിന്റെ അടുക്കൽ ഓതാൻ വന്ന സ്വദേശിക്കുട്ടികൾ വിദേശികളെപ്പോലെ തന്നെ സമ്പൂർണ്ണ മുതഅല്ലിംകളായി മുഴുസമയം ദർസിൽ ജീവിച്ചു. മറ്റു മുതഅല്ലിംകൾ ഓതുന്ന മുഴുവൻ കിതാബുകളും ഇവരും ഓതി. ഇങ്ങനെയാണ് പൂക്കോട്ടുചോലയിൽ നിന്നും കാപ്പാട് നിന്നും ചെറുവണ്ണൂരിൽ നിന്നും ധാരാളം ആലിമീങ്ങളെ സമൂഹത്തിന് ലഭിച്ചത്. അരീക്കോട് മജ്മഅ് മുദരിസ് സി.പി ബീരാൻ മുസ്‌ലിയാർ പൂക്കോട്ടുചോലയിൽ ചൊല്ലിപ്പഠിക്കാൻ വന്ന സ്വദേശി വിദ്യാർത്ഥിയായിരുന്നു. ഉസ്താദിന്റെ ഇടപെടൽ കാരണം സി.പി ഉസ്താദടക്കം ഒരു ഡസനോളം ആലിമീങ്ങൾ ആ നാട്ടിൽ നിന്നും വളർന്നു വലുതായി.

മഹല്ലിലെ ഓരോ വീടിനെക്കുറിച്ചും കൃത്യമായ അവബോധമുണ്ടായിരുന്നു. അവിടുത്തെ സാമ്പത്തിക നിലവാരവും ദീനീചുറ്റുപാടും സംസ്കാരവുമെല്ലാം അളന്നെടുത്ത് മനസ്സിലാക്കി വെക്കും. സന്ദർഭം പോലെ അവർക്കെല്ലാം വേണ്ടത് നൽകും. റമളാനിൽ ഗൾഫിൽ നിന്ന് കാപ്പാട്ടേക്ക് ഭക്ഷണക്കിറ്റുകൾ എത്താറുണ്ട്. ആർക്കൊക്കെയാണ് അത് നൽകേണ്ടത് എന്ന് തീരുമാനിക്കുന്നതും

ഉസ്താദായിരുന്നു.  ഈ മഹല്ലിന്റെ സ്ഥിതി കൂടുതൽ നന്നായി തൊട്ടറിയുന്നത് ഉസ്താദായതു കൊണ്ടായിരുന്നു ഇത്. വസ്തുതകൾ നിരത്തി ഓരോ വീട്ടിലേയും പരിവട്ടങ്ങൾ പറയുന്നത് കേട്ടാൽ കമ്മിറ്റിക്കാർ പോലും അതിശയിച്ചു പോവും.

മഹല്ലിലെ ആർക്കെങ്കിലും രോഗമായതറിഞ്ഞാൽ അവരെ സന്ദർശിക്കും. പ്രാർത്ഥിച്ചും മന്ത്രിച്ചും അവർക്ക് ആശ്വാസം നൽകും. ഈ സ്നേഹത്തലോടലുകൾ കാരണമാണ് ശൈഖുന ഇന്നും കാപ്പാട്ടുകാരുടെ മനസ്സിൽ ജീവിക്കുന്നത്. നാട്ടിലെ ഓരോ പൾസും ഉസ്താദ് ഒപ്പിയെടുത്തിരുന്നത് കുട്ടികളിലൂടെയായിരുന്നു. നിസ്കരിക്കാൻ പള്ളിയിൽ വരുന്ന ചെറിയ കുട്ടികളെ അടുത്ത് പിടിച്ചിരുത്തി സംസാരിക്കും. ഉസ്താദുമായി സംസാരിക്കാൻ പള്ളിയിൽ വരുന്ന കുട്ടികൾക്ക് പ്രത്യേകം താൽപര്യവുമാണ്. ആ സംസാരത്തിനിടയിൽ വീട്ടിലെ കാര്യങ്ങളെല്ലാം ഉസ്താദിന് ലഭിച്ചിട്ടുണ്ടാവും. ചില പ്രവാസികൾ നാട്ടിലെത്തുന്നത് വിദേശ മദ്യക്കുപ്പികളുമായിട്ടാണെന്ന ദുഃഖ വാർത്ത ഉസ്താദിന്റെ ചെവിയിലെത്തി. കുട്ടികളോട് ടോണിക്കാണെന്ന് പറഞ്ഞ് പറ്റിച്ചാണ് ചില ഗൾഫുകാർ ഇതുപയോഗിക്കുന്നത്. കുട്ടികളുമായുള്ള സഹവാസത്തിനിടയിൽ ഇത് മനസ്സിലാക്കിയ ഉസ്താദ് അടുത്ത വെള്ളിയാഴ്ച ശക്തമായി തന്നെ പറഞ്ഞു. "ഈ നാട്ടിലെ ആക്രിക്കടയിൽ കാലിയായ എത്ര വിദേശ മദ്യക്കുപ്പികളുണ്ടെന്ന് നിങ്ങൾക്കറിയുമോ? അത് മറ്റാരും കുടിച്ചു തീർത്തതല്ല എല്ലാം ഞാൻ അറിയുന്നുണ്ട്. ടോണിക്കാണെന്ന് പറഞ്ഞ് മക്കളേയും കുടുംബത്തേയും പറ്റിക്കാൻ ചിലപ്പോൾ നിങ്ങൾക്ക് കഴിഞ്ഞേക്കും പക്ഷ അല്ലാഹുവിനെ പറ്റിക്കാൻ കഴിയുമോ?" ആ ചോദ്യം കുറിക്കു കൊള്ളുന്നതായിരുന്നു.

മദ്യപാനികളോടു പോലും സ്നേഹത്തിൽ സംസാരിച്ചിരുന്ന ഉസ്താദ് സാംസ്കാരികമായി തന്റെ പ്രബോധിത സമൂഹത്തെ ഉത്തേജിപ്പിക്കുന്നതിൽ വളരെയധികം വിജയിച്ചു. തിന്മയെ മാത്രം വെറുക്കുക. തിന്മ കുടികൊള്ളുന്ന വ്യക്തിയെ ഒരിക്കലും വെറുക്കരുതെന്ന നയമായിരുന്നു ശൈഖുനയുടേത്. ഈ ശൈലി കാരണം പല തെമ്മാടികളും സൽഗുണ സമ്പന്നരായി മാറിയ അനുഭവങ്ങളുണ്ട്.



# അഹ്ലുബൈത്ത്

മുത്തുനബിയുടെ പേരമക്കളായ തങ്ങൻമാരെ വലിയ ബഹുമാനവും സ്നേഹവുമായിരുന്നു. അഹ് ലുബൈത്തിനെ കുറിച്ചു പറയുമ്പോൾ ഉസ്താദ് വാചാലമായി സംസാരിക്കും. ഉസ്താദ് ജോലി ചെയ്തിരുന്ന സ്ഥലത്ത് ചെറിയ മാനസിക അസ്വസ്ഥ്യമുള്ള ഒരു സയ്യിദുണ്ടായിരുന്നു. അദ്ധേഹം പള്ളിയിൽ വന്ന് കാട്ടിക്കൂട്ടുന്നത് കണ്ട് മുതഅല്ലിംകളൊക്കെ ചിരിച്ചുപോയി. ഇതറിഞ്ഞ ഉസ്താദ് ക്ലാസിൽ വികാരാധീനനായി സംസാരിച്ചു. "കാഴ്ച്ചയിൽ യാചകരോ വഴിപോക്കരോ ഒക്കെയാണെന്ന് ധരിക്കപ്പെടുന്ന എത്ര പാവങ്ങളാണ്, അവർ അല്ലാഹുവിനോട് വല്ലതും ചോദിച്ചാൽ തട്ടികളയുകയില്ല. അത്തരക്കാരെ പേടിക്കണം. സയ്യിദന്മാരെ പരോക്ഷമായി പോലും പരിഹസിക്കരുത്. ആഖിബത്ത് കേടുവന്ന് പോവും". ഇതേ തങ്ങൾ പലപ്പോഴും ജമാഅത്ത് കഴിഞ്ഞ് പള്ളിയിൽ വരും. തങ്ങളുടെ ഇമാമായി ഉസ്താദ് വീണ്ടും നിസ്കരിക്കുന്നത് കാണാം. ചിലപ്പോൾ മഅ്മൂമായി നിന്നു കൊടുക്കും. അദ്ദേഹത്തോട് സംസാരിച്ചും നല്ല ശ്രോതാവായി നിന്നു കൊടുത്തും സാന്ത്വനം പകരാൻ ഉസ്താദ് എപ്പോഴും താൽപര്യം കാണിച്ചു.

അരീക്കോട് മജ്മഇൽ പഠിക്കുന്ന മമ്പുറം ബുഖാരി സാദാത്തീങ്ങളിൽ പെട്ട മുസ്തഫ തങ്ങൾ ഒരിക്കൽ പിതാവിനേയും കൂട്ടി വല്ല്യുസ്താദിന്റെ റൂമിൽ ചെന്നു. ഉസ്താദ് മജ്മഇലെത്തിയ ഉടനെയായിരുന്നു അത്. തങ്ങന്മാരാണെന്ന് അറിഞ്ഞതും കട്ടിലിൽ നിന്നെഴുന്നേറ്റ് അവരെ പിടിച്ചിരുത്തി. ചായയും കടിയും വരുത്തിച്ചു. അവരെ സൽക്കരിച്ചു. തിരിച്ചു പോവുമ്പോൾ പണ്ഡിതനും സൂക്ഷ്മജീവിതത്തിനുടമയുമായ വി.പി ആറ്റക്കോയ തങ്ങൾ മകനോട് പറഞ്ഞു. "എന്ത് പ്രശ്നമുണ്ടെങ്കിലും ഈ ഉസ്താദിനോട് ദുആ ചെയ്യിപ്പിച്ചാൽ മതി. ആ പ്രകാശിക്കുന്ന മുഖം കണ്ടപ്പോഴേ എനിക്ക് അവിടുത്തെ വലിപ്പം ബോധ്യപ്പെട്ടു". മാസങ്ങൾക്ക് ശേഷം ആറ്റക്കോയ തങ്ങൾ വഫാത്തായി. 'പിന്നീട് എപ്പോഴും എനിക്ക് അഭയവും

അത്താണിയും വല്ല്യുസ്താദായിരുന്നുവെന്ന്' മുസ്തഫ തങ്ങൾ പറയുന്നു. ശ്വാസം മുട്ടൽ കാരണം പലപ്പോഴും പഠനം മുടങ്ങിയിരുന്ന ഒരു സയ്യിദ് ഉസ്താദിനെ സമീപിച്ച് വെള്ളം മന്ത്രിച്ച് കുടിച്ചു. ഇത്രയും കാലം മരുന്നുകൾ മാറി മാറി കുടിച്ചിട്ടും മാറാത്ത അസുഖം പിന്നീട് ഉണ്ടായിട്ടേ ഇല്ല. സയ്യിദന്മാരെ കുറിച്ച് പറയുമ്പോൾ ഉസ്താദ് പറയും "ഓലെയൊക്കെ ഓലെ വല്യുപ്പ രക്ഷപ്പെടുത്തും ഞമ്മളെ ആരാ രക്ഷപ്പെടുത്തുക".



# വിട പറയുന്നു

**ജീ**വിത്തിന്റെ അവസാനം വരെ കഠിനാദ്ധ്വാനം ചെയ്തു ജീവിച്ച ഉസ്താദിന് കാര്യമായ അസുഖങ്ങളൊന്നുമുണ്ടായിരുന്നില്ല. വാർദ്ധക്യകാലത്തും കിലോമീറ്ററുകൾ നടന്നു വരുന്നത് ചെറുപ്പക്കാർക്ക് കൗതുകമായിരുന്നു. മൂത്ര സംബന്ധമായ അസുഖങ്ങളാണ് ആദ്യം പിടികൂടിയത്. തന്റെ വിഷമങ്ങൾ ആരെയും അറിയിക്കാതെ പരമാവധി പിടിച്ചു നിൽക്കും. നിയന്ത്രിക്കാൻ കഴിയാതെ വരുമ്പോഴേ ഏതു രോഗവും മറ്റുള്ളവർ അറിയൂ. പെരിന്തൽമണ്ണ എം.ഇ.എസ്സിൽ കുറച്ചുകാലം അഡ്മിറ്റായി. ഒരു ഓപ്പറേഷൻ വേണ്ടിവന്നു. ആരോഗ്യത്തിന് ചെറിയ ക്ഷതം സംഭവിച്ചതുപോലെ. അതിനു ശേഷം സ്ഥിരമായി മജ്മഇലേക്ക് വന്നിരുന്നത് നിർത്തി. പിന്നെയാണ് നെഞ്ചുവേദനയുടെ ലക്ഷണങ്ങൾ കാണുന്നത്. ഓപ്പറേഷനു ശേഷം മൂന്നുമാസമായപ്പോഴാണ് ഒരു ദിവസം വീട്ടിൽ നടന്നു കൊണ്ടിരിക്കെ തലകറക്കം അനുഭവപ്പെടുന്നത്. ഉടൻ മുക്കം കെ.എം.സി.ടിയിൽ എത്തിച്ചു. തലച്ചോറിലെ രക്തസ്രാവമാണ് കാരണമെന്ന് ഡോക്ടർമാർ പറഞ്ഞു. ഒരൽപ്പം സീരിയസ്സാണ്. ഇതിനിടെ ഒരുഭാഗം കുഴഞ്ഞു പോയിരുന്നു. ശേഷം വ്യക്തമായി സംസാരിച്ചിട്ടില്ല. ഇരുപത്തിഏഴു ദിവസം ആശുപത്രിയിൽ തീവ്രപരിചരണത്തിൽ കഴിഞ്ഞു. ശൈഖുനായുടെ ശിഷ്യന്മാരും സ്നേഹ ജനങ്ങളും അവിടെ വന്നുപോയി കൊണ്ടിരുന്നു. ആരോടും സംസാരിച്ചില്ലെങ്കിലും ആ നാവ് സദാ ചലിച്ചു കൊണ്ടിരിക്കുന്നുണ്ടായിരുന്നു. അടുത്ത് വെച്ച് ഹദ്ദാദ് ചൊല്ലുന്നതിനിടയിൽ ദിക്റ് ചൊല്ലുന്നത് കേട്ട ഉസ്താദ് ഒരൽപ്പം ശബ്ദത്തിൽ തന്നെ ദിക്റ് ചൊല്ലാൻ തുടങ്ങി. ദിക്റുകൾ കൊണ്ടാണ് നാവ് ചലിച്ചുകൊണ്ടിരിക്കുന്നതെന്ന് ദൃക്സാക്ഷികൾക്ക് മനസ്സിലാവുന്നത് അപ്പോഴാണ്. മരണം വരെ ഇങ്ങനെ ദിക്റ് ചൊല്ലി കിടന്നു. ഡോക്ടർമാർ വീട്ടിലേക്ക് മാറ്റാൻ നിർദ്ദേശിച്ചതു പ്രകാരം അവിടെ സൗകര്യപ്പെടുത്തുന്നതിനിടയിലാണ് ആശുപത്രിയിൽ വെച്ച് ഉസ്താദ് വഫാത്താവുന്നത്. 2014 ഏപ്രിൽ 12 ശനിയാഴ്ച ഉച്ച

യോടെയായിരുന്നു ഇത്.

മരണ വാർത്തയറിഞ്ഞ് ശിഷ്യന്മാരും സ്നേഹജനങ്ങളും കൂട്ട മായി മൈത്രയിലേക്കൊഴുകി. ജനങ്ങളെ ഉൾക്കൊള്ളാൻ ആ ചെറിയ വീടിനായില്ല. ജനാസ എടുക്കുന്ന സമയം വരെ യാസീനും ഖിറാഅ ത്തുമായി ഒരു വലിയ ആൾക്കൂട്ടം തന്നെ മൈത്രയിൽ തടിച്ചു കൂടി. മയ്യിത്ത് വീട്ടിലെത്തിയ ഉടൻ തന്നെ കാന്തപുരം ഉസ്താദ് വന്ന് പ്രാർത്ഥിച്ചു മടങ്ങി. ഞായറാഴ്ച രാവിലെ എട്ടുമണിയോടെ വീടിനു തൊട്ടടുത്തു തന്നെയുള്ള മൈത്ര ജുമുഅ മസ്ജിദിൽ വൻ ജനാവ ലിയുടെ സാന്നിധ്യത്തിൽ നിസ്കാരവും ഖബറടക്കവും നടന്നു. മൈത്ര പള്ളി ഖബർ സ്ഥാനിൽ തെക്കു പടിഞ്ഞാർ ഭഗത്ത് റോഡി നോട് ചേർന്നാണ് ഉസ്താദിന്റെ ഖബറ്. ജീവിത കാലത്ത് ഉസ്താദിനെ അഭയകേന്ദ്രമായി കണ്ടിരുന്നവർക്ക് ഇന്നും അവിടുന്ന് അഭയമാണ്. ആ ഖബറിനു മുന്നിൽ വന്ന് പ്രാർത്ഥിക്കുന്നവർ ആത്മ നിർവൃതിയോടെയാണ് മടങ്ങിപ്പോവുന്നത്.





ശൈഖുനായുടെ ഖബ്ർ



**മുപ്പത് വർഷം ഉസ്താദ് സേവനം ചെയ്ത കാപ്പാട് മഖാം പള്ളി**



മുപ്പത് വർഷത്തെ സേവനത്തിന് കാപ്പാട് വെച്ച് ശൈഖുന ആദരിക്കപ്പെട്ടപ്പോൾ




മജ്മഅ് വാർഷിക സമ്മേളന വേദിയിൽ



**മജ്മഇൽ സ്വിദ്ദീഖികൾക്ക് സ്ഥാന വസ്ത്രം വിതരണം ചെയ്യുന്ന ഉസ്താദ്**



മൈത്ര ജുമുഅ മസ്ജിദ്

## പ്രസിദ്ധീകരണ സമിതി

സയ്യിദ് മുസ്തഫ അലി മമ്പുറം
സയ്യിദ് അബ്ദുറഹ്മാൻ കെ.എസ് കാസർഗോഡ്
മുഹമ്മദ് നിശാദ് രണ്ടത്താണി
മുഹമ്മദ് സൽമാൻ തോട്ടുപൊയിൽ
ശഫീഖ് ആമപ്പൊയിൽ